

2008

ഒക്ടോബർ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

Rs. 7

# മലങ്കരസഭ

MALANKARASABHA

83rd

Birthday Wishes to

**H.G. DR. STEPHANOS MAR THEODOSIUS**

*Inserted by*

Mar Gregorios Orthodox Church, Muscat

*Birthday Wishes To*





## Makkodia Mission,

Your Financial assistance is solicited
donation through Cheque/Draft should be send in favour of
Abhaya Nikethan, Makodia to the below mentioned address

FR: SAM OOMMEN PANACKAMATTAM
Abhaya Nikethan, Makodia, Hirankheda P.O., Hoshanagabad-461221 (M.P.) INDIA
Ph.: 07572 - 273764, 9826553077

## വിവാഹിതരായി



ആലപ്പുഴ സെ. തോമസ് ഓർത്തഡോക്സ് പള്ളിയിൽ, കളപ്പുരയ്ക്കൽ ജോൺ തരകൻ കെ. ജി. യുടേയും, മോളി ജോണിന്റേയും ഇളയ മകൻ ജോജിയും, ചന്ദനപ്പള്ളി പുന്നക്കൂട്ടത്തിൽ ഏബ്രഹാം സി. എം.ന്റെയും, ലൈലാ ഏബ്രഹാമിന്റെയും ഇളയ മകൾ സിനിയും തമ്മിലുള്ള വിവാഹം അഭിവന്ദ്യ ഔഗേൻ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ ആലപ്പുഴ വഴിച്ചേരി പള്ളിയിൽ വച്ച് നടത്തപ്പെട്ടു.

ലക്കം 10,
പുസ്തകം 62
ഒക്ടോബർ 2006



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234




## ഉൾത്തുടിപ്പുകൾ

CONTENTS



### സ്ഥിരം പംക്തികൾ

ധ്യാനപംക്തി, ചരിത്രലേഖനങ്ങൾ, വിശ്വാസപാഠം, ബൈബിൾ പദപ്രശ്നം, ബുദ്ധിമാൻ, വാർത്തകൾ, സൺഡേസ്കൂൾ വാർത്തകൾ



*Cover Design & Type Setting:-*
**M.S. Graphics, Devalokam.**

## വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 5 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ |

**വിദേശത്തേക്ക്**

| | |
|---|---|
| ഒരു വർഷം | : 1000 രൂപ |



# മലങ്കരസഭയെ നീ ഭാഗ്യവതി
# ദൈവം നിന്നോടു കൂടെ...

മലങ്കരസഭയുടെ ചരിത്രപഥത്തിൽ പതിച്ചിരിക്കുന്ന എല്ലാ നിഴൽക്കൂത്തുകളെയും ഇല്ലാതെയാക്കി, ദൈവകൃപയുടെ സത്യവെളിച്ചത്തിന്റെ ശോഭയിൽ സഭയുടെ വർത്തമാനകാലം തിളങ്ങി നിൽക്കുന്നു. ആകുലതകളും ആശങ്കകളും സ്വപ്നങ്ങളും പ്രതീക്ഷകളും എല്ലാം പ്രാർത്ഥനാരൂപത്തിലാക്കിയ ഒരു ജനസമൂഹത്തിന്റെ നിർവൃതിയുടെ നിമിഷങ്ങളാണിവ. ഒരു സമൂഹത്തിന്റെ സംസ്ക്കാരം നിർണ്ണയിക്കുന്ന ഘടകങ്ങളിൽ പ്രധാനമായത് അതിലെ അംഗങ്ങളുടെ സാമൂഹിക ബോധവും ജനാധിപത്യത്തോടുള്ള ബഹുമാനവുമാണ്. 2006 സെപ്റ്റംബർ മാസം 21-ാം തീയതി പരുമലയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മറ്റ് ആൾക്കൂട്ടങ്ങളിൽ നിന്നും വ്യത്യസ്തമാകുന്നത് ഇവിടെയാണ്.

ഒരു രാത്രിയുടെ ഇടവേളകൊണ്ട് പരുമലയെ സഭാമക്കളെക്കൊണ്ട് നിറച്ച സംഘടനാപാടവം സൂചിപ്പിക്കുന്നത് നമ്മുടെ പൈതൃകങ്ങളും പാരമ്പര്യങ്ങളും ഇനിയും കൈമോശം വന്നിട്ടില്ല എന്നുതന്നെയാണ്. മറുവശത്ത്, ഉത്തരവാദിത്വബോധത്തിന്റെ യാഥാർത്ഥ പ്രകാശനങ്ങളായി മാറിയ ഓരോ അസോസിയേഷൻ അംഗവും പ്രത്യേകമായ അഭിനന്ദനം അർഹിക്കുന്നു.

ദൈവം സഭയിൽ ഇടപെടുന്നില്ല എന്ന് പറയുവാൻ ഇനി ഒരു നാവും ഉയരില്ല എന്നത് നിസ്തർക്കമാണ്. സെപ്റ്റംബർ 20-ന് ലഭിച്ച വിധിന്യായവും തുടർന്നുള്ള ക്രമീകരണങ്ങളും ക്രിയാത്മക പ്രതികരണങ്ങളും ഇത് വ്യക്തമാക്കുന്നു. സഭാവിരുദ്ധ പ്രചാരവേലകളെ നിശ്ശബ്ദമാക്കിയ മലങ്കര അസോസിയേഷനെത്തുടർന്ന് ഉചിതമായും ക്രമമായും നടന്ന പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും സഭാ മാനേജിംഗ് കമ്മറ്റിയും ദൈവകരുണയുടെ ആഴം കാട്ടിത്തരുന്നതാണ്. മലങ്കരയുടെ നവനായകത്വത്തിനായി നടന്ന തെരഞ്ഞെടുപ്പിനെ സൗമ്യവും ദീപ്തവും എന്നല്ലാതെ എന്ത് വിശേഷിപ്പിക്കാൻ!

ആത്മീകമായും ചിന്താപരമായും ഉയർന്ന തലത്തിൽ ജീവിക്കുന്ന സമൂഹത്തിനു മാത്രമേ ജനാധിപത്യബോധത്തിന്റെ ശരിയായ കാമ്പ് തിരിച്ചറിയുവാനും അത് ജീവിതത്തിൽ പ്രായോഗികമാക്കുവാനും കഴിയുകയുള്ളൂ. വർത്തമാനകാല സഭയുടെ പ്രൗഢമായ പൈതൃകവും സംസ്ക്കാരവും ദൈവഹിതാനുസാരിയായ തീരുമാനങ്ങളിലൂടെ സമ്പന്നമാകുന്നുവെന്ന് കാണാം.

മലങ്കരയുടെ സ്വാതന്ത്ര്യസമരവഴികളിലെ ധീരനായകനാകുന്ന അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി നാമനിർദ്ദേശം ചെയ്യപ്പെടുമ്പോൾ സഭയുടെ ഒട്ടേറെ പ്രതീക്ഷകൾക്കാണ് യൗവ്വനം തിരികെ ലഭിക്കുന്നത്. പൗരാണികതയുടെ അന്തഃസത്തയെ പരമാവധി ഉൾക്കൊള്ളുകയും പ്രാവർത്തികമാക്കുകയും ചെയ്യുന്ന അഭിവന്ദ്യ പിതാവിന്റെ സഹയാത്ര തീർച്ചയായും പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിയുടെ തൃക്കരങ്ങളെ ശക്തിപ്പെടുത്തും; ഒപ്പം മലങ്കരസഭാ മക്കളുടെ പ്രതീക്ഷകളെയും....

– പണിക്കരച്ചൻ



# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

നിറഞ്ഞ സന്തോഷത്തോടും സർവ്വേശ്വരന് സ്തോത്രം അർപ്പിച്ചുകൊണ്ടുമാണ് ഞാൻ നിങ്ങൾക്കെഴുതുന്നത്. ലോകത്തെ ഏറ്റവും വലിയ ജനപ്രതിനിധി സഭയും മലങ്കര ഓർത്തഡോക്സ് സഭയുടെ പാർലമെന്റുമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം സെപ്റ്റംബർ 21-ന് വിളിച്ചു കൂട്ടുവാനും ദൈവകൃപയ്ക്കു വിധേയമായി ആ യോഗത്തെ അഭിസംബോധന ചെയ്യുവാനും ബലഹീനനായ നമ്മെ യോഗ്യനാക്കിയ സർവ്വശക്തനായ ദൈവത്തെ നാം മഹത്വപ്പെടുത്തുന്നു.

ധീരോദാത്തരും പരിശുദ്ധരുമായ നമ്മുടെ മുൻഗാമികളായ മലങ്കര മെത്രാപ്പോലീത്തന്മാർ അദ്ധ്യക്ഷപദം അലങ്കരിച്ചിട്ടുള്ളതും, ചരിത്രപ്രസിദ്ധങ്ങളായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗങ്ങളുടെ പൈതൃകം ഉള്ളതും, ഭാരതത്തിന്റെ പരമോന്നത നീതിപീഠമായ ബഹുമാനപ്പെട്ട സുപ്രീംകോടതിയുടെ അംഗീകാരമുള്ളതുമായ ഈ യോഗം മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും തനിമയുടെയും ദേശീയതയിലൂന്നിയ സാർവ്വത്രികതയുടെയും പ്രതീകമാണ്. സഭയുടെ സ്വാതന്ത്ര്യത്തെ നിഷേധിക്കുവാനോ അതിന്റെ പ്രതീകമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തെ ദുർബലപ്പെടുത്തവാനോ ഒരു ശക്തിയേയും മലങ്കരസഭാ മക്കൾ അനുവദിക്കുകയില്ല എന്നതിന്റെ മഹത്തായ സാക്ഷ്യമാണ് കഴിഞ്ഞ 21-ാം തീയതി നിയമാനുസരണം വിളിച്ച് ചേർക്കപ്പെട്ട മഹാസമ്മേളനം.

ബലഹീനനായ നമ്മുടെ സ്ഥാനം സംബന്ധിച്ച് താൽക്കാലികമായി ഉയർന്നുവന്ന സംശയങ്ങളും തർക്കങ്ങളും അസോസിയേഷൻ സമ്മേളനത്തിന്റെ നടത്തിപ്പിന് ആശങ്കകൾ ഉയർത്തിയിരുന്നുവെങ്കിലും സർവ്വശക്തനായ ദൈവം തന്റെ ഏകപുത്രന്റെ മന്ദിരവും മണവാട്ടിയും ശരീരവുമായ സഭയുടെ കണ്ണുനീരിനെ മാനിച്ച് സകല പ്രതിസന്ധികളെയും തുടച്ചു നീക്കിയിരിക്കുകയാണ്. രാജ്യത്തിന്റെ നീതിന്യായ വ്യവസ്ഥിതികളെയും നീതിപീഠങ്ങളെയും ബഹുമാനിക്കുന്ന സഭാമക്കളായ നിങ്ങൾ അൽപ്പകാലത്തേക്കു മനഃക്ലേശത്തിലായിപ്പോയെങ്കിലും നമ്മുടെ ഗുരുവും മുൻഗാമിയും പരിശുദ്ധനുമായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ സഭാ മക്കളെ ഉൽബോധിപ്പിച്ച പ്രകാരം "ക്രൂശിക്കപ്പെട്ട സത്യം മൂന്നാം ദിവസം ഉയർത്തെഴുന്നേൽക്കും" എന്ന് ഒരിക്കൽ കൂടി തെളിയിക്കപ്പെട്ടിരിക്കുകയാണ്.

വീണ്ടും വാത്സല്യ മക്കളേ,

കഴിഞ്ഞ യോഗത്തിന്റെ തുടർച്ചയായി ഒക്ടോബർ 12-ന് വീണ്ടും നാം പരുമലയിൽ സമ്മേളിക്കുന്നത് ബലഹീനനായ നമ്മുടെ സ്ഥാനത്തേക്ക് ഒരു പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിനുവേണ്ടിയാണ്. പരിശുദ്ധ സഭയുടെ പിതാക്കന്മാർ എന്ന നിലയിൽ നാമും നമ്മുടെ സഹോദരമെത്രാപ്പോലീത്തന്മാരും കഴിഞ്ഞ 26-ാം തീയതി കോട്ടയം പഴയ സെമിനാരിയിൽ ഒരുമിച്ചുകൂടി പ്രാർത്ഥനാ പൂർവ്വം ചർച്ച ചെയ്ത് നമ്മുടെ കുന്നംകുളം ഭദ്രാസനത്തിന്റെ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ ആ സ്ഥാനത്തേക്ക് ശുപാർശ ചെയ്യുകയും 27-ാം തീയതി കൂടിയ സഭാ മാനേജിംഗ് കമ്മറ്റിയോഗം തികഞ്ഞ സന്തോഷത്തോടും ഐക്യത്തോടും കൂടി അതംഗീകരിക്കുകയും ചെയ്തു. അസോസിയേഷൻ യോഗം അത് ഉറപ്പിച്ച് അംഗീകരിക്കും എന്നു നമുക്ക് പ്രത്യാശിക്കാം.

സഭ ദൈവത്തിന്റേതാണ്. അവന്റെ നാമം മഹത്വപ്പെടുകയും സഭയുടെ കൊമ്പ് ഉയരുകയും വേണം. അതിനുവേണ്ടി ബലഹീനനായ നാം നിങ്ങളുടെ പ്രാർത്ഥനയും യത്നവും ആവശ്യപ്പെടുന്നു. ദൈവം തമ്പുരാൻ ഏവരെയും അനുഗ്രഹിക്കട്ടെ!.

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പരുമലയിൽ ആരംഭിച്ചു

**പരുമല:-** ആശങ്കകൾക്ക് വിരാമമിട്ടുകൊണ്ട് എറണാകുളം സെക്കന്റ് അഡീഷണൽ ജില്ലാ ജഡ്ജിയുടെ പ്രസ്പഷ്ട വിധിയുടെ അടിസ്ഥാനത്തിൽ അസോസിയേഷന് ഗംഭീര തുടക്കം.

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പ. ബസേലിയോസ് ദിദിമോസ് പ്രഥമൻ ബാവായ്ക്കെതിരെ ഫയൽ ചെയ്ത 795/2006 നമ്പരിനൊപ്പമുള്ള ഇഞ്ചങ്ഷൻ പെറ്റീഷൻ അനുവദിക്കപ്പെട്ടതായിരുന്നു ആശയക്കുഴപ്പങ്ങൾക്കിടയാക്കിയത്. പെറ്റീഷനിൽ പ. ബാവായുടെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ചോദ്യം ചെയ്യപ്പെട്ടിരുന്നു.

പിന്നീട് CMA 74/2006, 75/2006 എന്നീ നമ്പരുകളിലായി ഫയൽ ചെയ്ത കേസിന് 20-9-06-ൽ എറണാകുളം സെക്കന്റ് അഡീഷണൽ ജില്ലാ ജഡ്ജി അശോക് മേനോൻ വിധി പ്രസ്താവിച്ചതോടെ അർത്ഥശങ്കയ്ക്കിടയില്ലാതെ അസോസിയേഷൻ ആരംഭിക്കുവാൻ ഇടയായി. വിധിയുടെ പ്രസക്ത ഭാഗങ്ങൾ:-

* മലങ്കര മെത്രാപ്പോലീത്തായുടെയും കാതോലിക്കായുടെയും സ്ഥാനം ചോദ്യം ചെയ്യപ്പെടേണ്ടത് കോടതിയിലല്ല, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിലാണ്. പ്രസ്തുത അസോസിയേഷനിലേക്ക് പ്രതിനിധിയെ തെരഞ്ഞെടുത്തു വിടുന്നതിലൂടെ ഇടവകാംഗത്തിന്റെ ഉത്തരവാദിത്വം അവസാനിക്കുന്നു.

* 95-ലെ സുപ്രീം കോടതി വിധിയനുസരിച്ച് 1-01-71 നു ശേഷമുള്ള എല്ലാ അസോസിയേഷൻ തീരുമാനങ്ങളും തെറ്റാണെന്നുള്ള വാദം അംഗീകരിക്കാനാവില്ല.

* മലങ്കര മെത്രാപ്പോലീത്തായുടെയും പൗരസ്ത്യ കാതോലിക്കായുടെയും പിൻഗാമിയെ തെരഞ്ഞെടുക്കുന്നത് സഭയുടെ പാരമ്പര്യത്തിന്റെ ഭാഗമാകയാൽ, അതിന് നിയമ സാധുതയുണ്ടെന്ന് നേരത്തെയുള്ള ഹൈക്കോടതി വിധി ഈ കോടതിയും സ്ഥിരീകരിക്കുന്നു.

* 1971-നു ശേഷമുള്ള മാത്യൂസ് പ്രഥമൻ ബാവായുടെയും, മാത്യൂസ് ദ്വിതീയൻ ബാവായുടെയും തെരഞ്ഞെടുപ്പ് സുപ്രീം കോടതി അംഗീകരിച്ചിട്ടുണ്ട്. ആ നിലയിൽ ഈ തെരഞ്ഞെടുപ്പും സാധുവാണ്.

അഡ്വക്കേറ്റുമാരായ ബി.ജി. ഭാസ്ക്കർ നമ്പ്യാർ, എസ്. ശ്രീകുമാർ, പി. ജി. ജേക്കബ് എന്നിവർ വാദം നടത്തിയ ഈ അപ്പീലിന്മേലുള്ള വിധി നേരത്തെയുള്ള കോടതി വിധികളെ ശരിവയ്ക്കുന്നതാണ്.

കോടതിവിധി അറിഞ്ഞയുടൻ പ. ബാവാ തന്റെ യാത്രകൾ വെട്ടിച്ചുരുക്കി തിരികെ ദേവലോകത്തെത്തിച്ചേർന്നു. വൈദികരും, വിശ്വാസികളുമടങ്ങിയ ഒരു വലിയ സംഘം അദ്ദേഹത്തെ 'തോബ്ശ്ലോം' പാടി ദേവാലയത്തിലേക്ക് ആനയിച്ചു. മെത്രാപ്പോലീത്തന്മാരായ അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ മക്കാറിയോസ്, പൗലോസ് മാർ മിലിത്തിയോസ്, മാത്യൂസ് മാർ സേവേറിയോസ്, സഖറിയാ മാർ തെയോഫിലോസ് തുടങ്ങിവർ സന്നിഹിതരായിരുന്നു. പ്രാർത്ഥനകൾക്കു ശേഷം ചാപ്പലിൽ വച്ചു തന്നെ ഒരു മീറ്റിംഗും തുടർന്ന് കബറിൽ ധൂപപ്രാർത്ഥനയും നടത്തി.

അസോസിയേഷനുള്ള ഒരുക്കങ്ങൾ നേരത്തെ ആരംഭിച്ചിരിക്കുന്നതിനാൽ അടിയന്തിര ക്രമീകരണങ്ങൾ മാത്രമേ വേണ്ടി വന്നുള്ളൂ. അസോസിയേഷൻ യോഗ സമയം തന്നെ പ്രതിനിധികൾ ഭൂരിഭാഗവും എത്തിച്ചേർന്നിരുന്നു.

പ്രതിനിധികൾ യോഗസ്ഥലത്തേക്ക് പ്രവേശിച്ച ശേഷം ഏകദേശം രണ്ട് മണിയോടു കൂടി പ. ബാവായെയും അഭി. തിരുമേനിമാരേയും മാനേജിംഗ് കമ്മറ്റി അംഗങ്ങൾ യോഗസ്ഥലത്തേക്ക് ആനയിച്ചു. മലങ്കര നസ്രാണികളുടെ പാരമ്പര്യ സ്ഥാനചിഹ്നങ്ങളിഞ്ഞ മലങ്കരമെത്രാപ്പോലീത്ത പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ സദസ്യർക്കിടയിലേക്ക് നടന്നു വന്നപ്പോൾ അസോസിയേഷൻ അംഗങ്ങൾ നിറഞ്ഞ ഹൃദയത്തോടും അഭിമാന ബോധത്തോടും

ശേഷം 14-ാം പേജിൽ

## അഭിനന്ദനങ്ങൾ...

ഒരു ദിവസത്തെ അറിയിപ്പുകൊണ്ട് ഏകദേശം മൂവായിരത്തോളം പ്രതിനിധികൾ പങ്കെടുത്ത മലങ്കര അസോസിയേഷൻ വിജയകരമാക്കുന്നതിന് അണിയറകളിൽ പ്രവർത്തിച്ച ഏവരും അഭിനന്ദനം അർഹിക്കുന്നു. ചുരുങ്ങിയ സമയത്തിനുള്ളിൽ ഓഫീസ് സംവിധാനങ്ങൾ ക്രമീകരിച്ച് ദേവലോകം കാതോലിക്കേറ്റ് ഓഫീസ് പ്രധാന ചുമതലക്കാരെയും, സ്റ്റാഫ് അംഗങ്ങളെയും പ്രത്യേകം അഭിനന്ദിക്കുന്നു.

മണിക്കൂറുകൾകൊണ്ട് പരുമല ഓഡിറ്റോറിയവും പരിസരവും അസോസിയേഷൻ പന്തലാക്കി എല്ലാ സജ്ജീകരണങ്ങളും കുറ്റമറ്റ രീതിയിൽ, പ്രത്യേകിച്ച് പ്രതിനിധികൾക്കുള്ള ഭക്ഷണമുൾപ്പെടെ ക്രമീകരിച്ച പരുമല സെമിനാരി മാനേജർ വന്ദ്യ ക്രിസ്റ്റഫോറോസ് റമ്പാച്ചനും സഹപ്രവർത്തകരും പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു.

# ക്രൂശിലേയ്ക്ക് തിരിയുക

അനീഷ് ബാബു, ഹരിപ്പാട്



ക്രൂശിലേക്ക് തിരിയേണ്ടുന്നത് ഉത്തരാധുനികതയുടെ അനിവാര്യതയാണ്. സ്നേഹരാഹിത്യമായ സ്വാർത്ഥ സമൂഹത്തിൽ താഴ്മയില്ലാതെ തകർച്ചയിലേക്കു മൂക്കുകുത്തുന്ന കുടുംബങ്ങൾക്ക്, പ്രത്യാശയില്ലാത്ത മനുഷ്യരാശിക്ക് ക്രൂശ് നൽകുന്നതും നയിക്കുന്നതും നന്മയുടേയും സ്നേഹത്തിന്റേയും സന്ദേശമാണ്.

മരണവീടുകളിലും മറ്റും മുഴങ്ങിക്കേൾക്കാറുള്ള ക്രിസ്ത്യാനിയുടെ പ്രത്യാശയുടെ പുൽനാമ്പുകളായ ഈരടികൾ "എന്റെ ജീവിതമാകുന്ന യാത്ര ക്രൂശേനോക്കിക്കൊണ്ട്" നടത്തുമെന്ന അർത്ഥത്തിലാണ് പാട്ടുകാരൻ എഴുതിയത്. നിത്യജീവിതയാത്രയിൽ ക്രൂശിന്റെ പാതയ്ക്ക് പ്രസക്തിയില്ലെന്ന തെറ്റിദ്ധാരണയാലും മരണഭയം ജനിപ്പിക്കുന്നതും, വരികൾക്ക് ശോകഭാവം നൽകുന്നതിനാലുമാവാം മിക്കവരും ഈ ഇരടികളെ മരണവീടുകളിൽ ഒതുക്കുന്നത്. ക്രൈസ്തവ ലോകത്ത് ക്രൂശിന്റെ പ്രസക്തി ഏറെയെങ്കിലും, നിത്യ ജീവിതത്തിൽ ക്രൂശിന്റെ പാത പിൻപറ്റുന്ന ക്രിസ്ത്യാനികളെ കണ്ടെത്തുവാൻ ബുദ്ധിമുട്ടാണ്. യഥാർത്ഥ രക്ഷകനെ ഉൾക്കൊള്ളുന്ന ക്രിസ്ത്യാനി ക്രിസ്തുവിന്റെ ക്രൂശിന്റെ മഹത്വത്തെ ഉൾക്കൊള്ളാത്തതിനാലാണ് നാമമാത്ര ക്രിസ്ത്യാനികളും ഞായറാഴ്ച ക്രിസ്ത്യാനികളുമായി തീരുന്നതെന്നതിന് സംശയമില്ല. ക്രൂശിന്റെ മഹത്വത്തെ ഉൾക്കൊണ്ട ശിഷ്യന്മാർക്ക് ലോകത്തിന്റെ അറ്റത്തോളം സാക്ഷ്യത്തിന്റെ കൊടി ഉയർത്തുവാൻ കഴിഞ്ഞു. അതിന്റെ പിൻതുടർച്ചക്കാരായി. നമ്മെ (വി. മാമോദീസായാൽ) അധികാരപ്പെടുത്തുകയും ചെയ്തു എങ്കിലും നമുക്കു ലഭിച്ച അധികാര പത്രം ചൂഷണം ചെയ്ത് ന്യൂനപക്ഷ സ്വാധീനങ്ങൾ സ്വന്തതാൽപ്പര്യങ്ങൾക്കായി രാഷ്ട്രീയ സാമൂഹിക മണ്ഡലങ്ങളിൽ ചെലുത്തിയതല്ലാതെ എന്ത് പ്രവർത്തിയുണ്ടായി നമ്മിൽ നിന്നും? ക്രൂശിൽ നിന്നുള്ള ക്രിസ്തുവിന്റെ ഉത്ഥാനം ശപിക്കപ്പെട്ടതിനെ അനുഗ്രഹിക്കപ്പെട്ടതാക്കിയതുപോലെ പ്രത്യാശ

യറ്റ ശിഷ്യന്മാർക്ക് പ്രത്യാശയും വിശ്വാസവും നൽകുകയും തന്മൂലം മൂന്ന് പ്രാവശ്യം തള്ളിപ്പറഞ്ഞ പത്രോസിന് "എന്നേയും തല കീഴാക്കി ക്രൂശിക്കുവാൻ" പറയാൻമാത്രം ധൈര്യമുണ്ടായി. ബർത്തുൽമായി ശ്ലീഹാ ശരീരത്തിലെ തൊലിമുഴുവൻ ഉരിയ്ക്കപ്പെട്ട് വാളിനിരയായി രക്തസാക്ഷിയായി ഇതെല്ലാം എന്തിന് വേണ്ടി? ക്രൂശിന്റെ മഹത്വം നാമമാത്ര ക്രിസ്ത്യാനികൾക്ക് ഉണ്ടായാൽ സഭയിൽ അനേകം രക്തസാക്ഷികളുണ്ടാകും അനേകം പരിശുദ്ധന്മാരുണ്ടാകും. പാരമ്പര്യവും പ്രമാണവും പിൻപറ്റുന്ന പ. സഭയിൽ പ. പരുമല തിരുമേനിയും സഹദാമാരും ഉണ്ടാകണമെന്നാഗ്രഹിക്കുന്നവർ ക്രൂശിന്റെ മഹത്വത്തെ സഹൃദയങ്ങളിൽ ദർശിച്ച് നാമമാത്ര ക്രൈസ്തവത്വം ഉപേക്ഷിക്കുവാൻ തയ്യാറാവണം. പ്രേക്ഷിതത്വത്തിലേക്ക് വരുവാൻ കുടുംബവും, ചുറ്റുപാടുകളും, ഇഷ്ടപ്പെട്ടതും നഷ്ടപ്പെടുത്തുവാൻ തയ്യാറുണ്ടാവണം. എന്റെ മാതാപിതാക്കന്മാർ ക്രിസ്ത്യാനികളാകകൊണ്ട് ഞാനും ക്രിസ്ത്യാനിയായി ഹൈന്ദവരായിരുന്നു അവരെങ്കിൽ ഞാനും ഒരു ഹൈന്ദവനായി തീർന്നേനേ എന്നതിലപ്പുറമായി ചെറുപ്പത്തിലേ ക്രൂശിന്റെ മഹത്വമോ ദേവാലയങ്ങളുടെ പ്രസക്തിയോ സാമൂഹിക നീതിയോ ഒരു മതപാഠശാലകളിൽ നിന്നും സാമൂഹിക ചുറ്റുപാടുകളിൽ നിന്നും ചെറുതലമുറകൾക്ക് ലഭിച്ചിട്ടില്ല എന്നതും ലഭിക്കുകയില്ലായെന്നതും അർത്ഥശങ്കയ്ക്കിടയില്ലാത്ത പരമാർത്ഥമാണ്. ക്രൂശിലേയ്ക്ക് ജീവിതം തിരിയ്ക്കുവാൻ ആഗ്രഹിക്കുന്നവന് ക്രൂശ് നൽകുന്നത് ത്രൈമാന സന്ദേശങ്ങളായ സത്യങ്ങളാണ്. ഈ സത്യത്തേ ഉൾക്കൊണ്ട് അംഗീകരിക്കുവാൻ ക്രൂശ് നമ്മുടെ ജീവിതത്തെ വെല്ലുവിളിക്കുന്നു.

**പ്രകടിത സ്നേഹം**

വാക്കുകളിൽ ജീവിക്കുന്നതല്ല സ്നേഹം. പ്രവർത്തിയിലൂടെയാണ് നാം അത് പ്രകടമാക്കേണ്ടത്. ആ പ്രവർത്തികളാണ് വ്യക്തിത്വത്തിന്റെ ശക്തി മന്ത്രം. വി. യോഹന്നാൻ ഉദ്ബോധിപ്പിക്കുന്നു "തന്റെ ഏകജാതനെ നൽകുവാൻ തക്കവണ്ണം ദൈവം ലോകത്തെ സ്നേഹിച്ചു പുത്രനെ തന്നു." ഈ ദൈവ സ്നേഹത്തിന്റെ പാരമ്യത ക്രൂശിലുള്ള യേശു തമ്പുരാന്റെ പങ്കപ്പാടുകളിലാണ് പൂർത്തീകരിക്കപ്പെടുന്നത്. മാതാപിതാക്കന്മാർക്ക് മക്കളോട് സ്നേഹം കുറയുന്ന ഉത്തരാധുനീകതയിലും, ഒൻപതു മാസം നൊന്തു പ്രസവിച്ച കുഞ്ഞിനെ ജീവനോടെ കുഴിച്ചു മൂടുവാൻ മനക്കരുത്തുള്ള അമ്മമാരുടെയും, മദ്യലഹരിയിൽ സ്വന്തം കുഞ്ഞിനെ പൊരിച്ചു തിന്നുന്ന പാശ്ചാത്യ അമ്മമാരുമുള്ള ഈ ലോകത്തിൽ ക്രൂശ് നൽകുന്ന സ്നേഹദർശനം പിൻപറ്റുവാൻ നമുക്ക് സാധിക്കുമോ? തന്മൂലം നമ്മുടെ സ്വാർത്ഥതയ്ക്കും സുഖലോലുപതയ്ക്കും വിരാമമിടുവാൻ തുനിയാമോ, അനേകായിരങ്ങളുടെ ജീവിതം കൊണ്ട് സംഹാരതാണ്ഡവമാടിയ സുനാമിതിരകളുടെ ഒന്നാം ജന്മദിനം നടുക്കത്തോടെ കടന്നുപോയി ഇതിന്റെ പ്രധാന കാരണം മനുഷ്യന്റെ സ്വാർത്ഥയാണ് സ്നേഹരാഹിത്യമാണ്, പരസ്പര സഹകരണമില്ലായ്മയാണ് ഇന്തോനേഷ്യയിലെ കടൽതീരങ്ങളിൽ വളരുന്ന കണ്ടൽ വെട്ടിവെളുപ്പിച്ച് (തിരയുടെ ശക്തി കുറയ്ക്കുന്ന പ്രതല മാദ്ധ്യമങ്ങൾ നഷ്ടപ്പെടുത്തി) കൊട്ടാരസമാനങ്ങളായ ടൂറിസ്റ്റ് കേന്ദ്രങ്ങൾ പടുത്തുയർത്തി. ന്യൂനപക്ഷ സമ്പന്ന വർഗ്ഗത്തിന് സുഖിക്കുവാൻ കെട്ടിയ കൊട്ടാരക്കെട്ടുകൾ അവരേയും അവരുടെ സമ്പാദ്യത്തേയും മുക്കിത്താഴ്ത്തിയതിനൊപ്പം തീരത്തോട്ടു ചേർന്നു ജീവിക്കുന്ന അനേകായിരങ്ങളേയും വെറുതേ വിട്ടില്ല. ഈ കരുതലില്ലായ്മയ്ക്കും സ്നേഹരാഹിത്യത്തിനും മാനവരാശി വിലകൽപ്പിക്കുന്ന കാലം വിദൂരമല്ല: (1 യോഹ. 15:12) നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്വീൻ (1 കൊരി. 16:14). ഇത്തരം വചനം ജീവിതത്തിൽ അനുഭവവേദ്യമാകുവാൻ ക്രൂശിന്റെ സ്നേഹം പിൻപറ്റാം.

**താഴ്മയുടെ യജമാനൻമാർ**

സ്വാമി വിവേകാനന്ദൻ ഉദ്ബോധിപ്പിക്കുന്നു "ഭാരതത്തിലെ ഇന്നത്തെ മനുഷ്യർക്ക് യജമാനന്മാരാകുവാനാണ് ആഗ്രഹം. കാരണം അതിന് കഠിനാദ്ധ്വാനമാവശ്യമില്ല സേവകരാകുകയെന്നത് ആരും ആഗ്രഹിക്കുന്നില്ല കാരണം അത് ഏറ്റവും ദുർഘടമാണ്" ഇന്നത്തേ തലമുറയെ സംബന്ധിച്ചിടത്തോളം ഏറ്റവും അർത്ഥവത്തായ വാക്കുകൾ. പട്ടുനൂൽപ്പുഴുക്കളെ സൃഷ്ടിച്ച ദൈവം തന്റെ താഴ്മയാൽ കാലിയുടെ തൊഴുത്തിൽ ലോകത്തിനുവേണ്ടി ഭൂജാതനാകുവാൻ തിരുമനസായി. യജമാനൻ ദാസനാകുന്നതും ദാസനെപ്പോലെ പ്രവർത്തിക്കുന്നതും യേശുവിന്റെ ജീവിതശൈലിയുടെ പ്രത്യേകതകളിലൊന്നാണ്. സ്നേഹത്തിന്റെയും ത്യാഗത്തിന്റേയും ഊർജ്ജ സ്രോതസ്സുകളുള്ള ഭാരതവും കുടുംബവുമാണ് നമുക്കാവശ്യം. ഒന്നു താഴ്ന്നാൽ വലിയവ നേടാമെന്ന് സ്നേഹഗായകൻ ഉള്ളൂർ തന്റേ പ്രേമ സംഗീതമെന്ന കൃതിയിൽ പറയുന്നു.

"നമിക്കിലുയരാം നടുകിൽ തിന്നാം
നമുക്കുനാമേ പണിവതു നരകം-
നാകവുമതുപോൽ."

അനേകം, ക്രൈസ്തവ-അക്രൈസ്തവ കുടുംബങ്ങൾ തകർച്ചയുടെ വക്കിലാണ്, കുടുമ്പോൾ ഇമ്പമില്ലാത്ത കുടുംബ സംസ്ക്കാരം തകർച്ചയിലേക്ക് പോകുന്നു. ഭാര്യാഭർത്താക്കന്മാരിൽ താഴ്ന്നുകൊടുപ്പാൻ സന്നദ്ധതയില്ലായ്മ കുടുംബതകർച്ചയുടെ വെടിമരുന്നാണ്. ക്രിസ്തുവിന്റെ താഴ്മ പിൻപറ്റിയാൽ ചെറിയ ജീവിതത്തിൽ എല്ലാവർക്കും താഴ്മയുള്ളവരായിരിപ്പാൻ സാധിക്കും.

a) ത്യാഗവും നിത്യജീവനും

ക്രൂശെന്ന വിലയേറിയ ആയുധം നമ്മുടെ വ്യക്തിജീവിതത്തിലെ പരി

ത്യാഗ ബോധത്തെ തൊട്ടുണർത്തുവാൻ പര്യാപ്തമായതാണ്.... യാഗമില്ലാത്ത ത്യാഗം വ്യർത്ഥമാണ്. ത്യാഗികളേയാണ് ഈ ലോകത്തിനാവശ്യം. ക്രൂശിലെ യാഗം ത്യാഗമായി മാറുന്നത് യാഗവും ത്യാഗവും പരസ്പര ബന്ധിതമാകയാലാണ്. എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന് പ്രാർത്ഥിച്ച വിശുദ്ധ തോമസ് കർത്താവിന്റെ യാഗത്തെ വിശ്വസിക്കാതെ ത്യാഗത്തേ കാണുവാൻ വെമ്പുന്നു. (തിരുമുറിവുകളിൽ, ആണി പഴുതുകളിൽ) ത്യാഗത്തിൽ ക്രിസ്തുവിനെ കാണുന്ന തോമസ് തന്റെ ജീവിതത്തേ അവനുവേണ്ടി യാഗമായി അർപ്പിക്കുന്നു. ത്യാഗമില്ലാത്ത ക്രിസ്തുവും ജീവിതവും. ക്രൈസ്തവമല്ല, പൈശാചികമാണ്. മോറിയാമലയിലേ യിസഹാക്കിന്റെ യാഗത്തിനൊത്ത് ക്രൂശിൽ യാഗമായി പരമകാരുണ്യവാൻ അർപ്പിതമാകുന്നു ഈ ലോകത്തിനുവേണ്ടി ത്യാഗം അനുഭവിക്കുവാനും കുടുംബത്തിനും സമൂഹത്തിനും വേണ്ടിയാഗമായി തീരുന്നതിനും ഒരു തിരി പോലെ പ്രകാശപൂരിതമായി എരിഞ്ഞടങ്ങുവാനും, നമ്മുടെ ജീവിതത്തേ ക്രൂശിന്റെ ത്യാഗത്തോട് ചേർത്തു നിർത്തുവാൻ ശ്രമിക്കാം.

b) നിത്യജീവൻ

ക്രൂശിലേ പരമയാഗം മനുഷ്യകുലത്തിന് നിത്യ ജീവന്റെ കവാടങ്ങൾ തുറക്കുന്നതിനിടയാക്കി അവന്റെ പരമായാഗത്തിലുള്ള പങ്കാളിത്വത്തിലൂടെ അരുമനാഥൻ തുറന്നിട്ട രക്ഷാകവചത്തിലേക്ക് പ്രവേശിക്കുവാൻ നമുക്കു കഴിയും. "നാം ക്രിസ്തുവിനോടുകൂടി മരിച്ചുവെങ്കിൽ അവനോടൊപ്പം നാമും ജീവിക്കും." എന്നു വിശ്വസിക്കുന്നു (റോമർ 6:8)

ക്രൂശിലേക്ക് തിരിയേണ്ടുന്നത് ഉത്തരാധുനികതയുടെ അനിവാര്യതയാണ്. സ്നേഹരാഹിത്യമായ സ്വാർത്ഥ സമൂഹത്തിൽ താഴ്മയില്ലാതെ തകർച്ചയിലേക്കു മൂക്കുകുത്തുന്ന കുടുംബങ്ങൾക്ക്, പ്രത്യാശയില്ലാത്ത മനുഷ്യരാശിക്ക് ക്രൂശ് നൽകുന്നതും നയിക്കുന്നതും നന്മയുടേയും സ്നേഹത്തിന്റേയും സന്ദേശമാണ്. ക്രൂശിലെ അദ്വിതീയ യാഗത്തിൽ നിന്നും അനസ്യൂതമായി പ്രവഹിക്കുന്ന ദൈവസ്നേഹത്തിൽ ആയിത്തീർന്നുകൊണ്ട് ക്രിസ്തുവിനായി ജീവിപ്പാനും പ്രവർത്തിപ്പാനും ലോകത്ത് ദൈവിക സമാധാനവും സാക്ഷ്യവും കൈവരിക്കുവാനും നമുക്ക് യത്നിക്കാം ക്രൂശിലേക്ക് തിരിയാം....

❖

മലങ്കര സഭാ മാസിക

## ചരിത്ര ലേഖനങ്ങൾ...



പുസ്തകം 35, ജൂൺ 1980, ലക്കം 6

# മലങ്കര അസോസ്യേഷൻ എം.ഡി. സമ്മേളനം

... 1-ാം തീയതി രാവിലെ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ മാർ ഏലിയാ കത്തീഡ്രലിൽ വി. കുർബ്ബാന അർപ്പിക്കുകയും സമ്മേളന മണ്ഡപം ആശീർവദിക്കുകയും ചെയ്തു. 10 മണിമുതൽ പ്രതിനിധികൾ ബസേലിയോസ് കോളേജിന്റെ കവാടത്തിൽ എത്തി. മാർ ഏലിയാ കത്തീഡ്രലിന്റെ കിഴക്കുവശത്തായി പ്രതിനിധികൾക്ക് ഉച്ചഭക്ഷണം നൽകുന്നതിനുള്ള ഏർപ്പാടുകളും ചെയ്തിരുന്നു. 12.30-ന് തിരുമേനിമാർ പഴയ സെമിനാരിയിലെ ചാപ്പലിലെ ലുത്തിനിയായ്ക്കും കബറിങ്കലെ ധൂപപ്രാർത്ഥനയ്ക്കും ശേഷം എം.ഡി. സെമിനാരിയിലെ സമ്മേളന സ്ഥലത്തേക്ക് തിരിച്ചപ്പോൾ അനേകം കാറുകൾ അകമ്പടി സ്വീകരിച്ചു. തിരുമേനിമാർ സമ്മേളന സ്ഥലത്തെത്തിയപ്പോൾ ആചാരവെടി മുഴങ്ങി. വി. റ്റി. ചാക്കോ മാസ്റ്ററുടെ നേതൃത്വത്തിലുള്ള ചേറ്റേടം പള്ളി ഗായകസംഘം തിരുമേനിമാർക്ക് സ്വാഗതഗാനം ആലപിച്ചു.

കൃത്യം 1 മണിക്ക് പ. ബാവാതിരുമനസിലെ പ്രാരംഭ പ്രാർത്ഥനയോടുകൂടി സമ്മേളനം ആരംഭിച്ചു. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അസോസിയേഷന്റെ വിജയകരമായ നടത്തിപ്പിനുവേണ്ടിയുള്ള ദൈവീക അനുഗ്രഹങ്ങൾക്കായി പ്രത്യേകം പ്രാർത്ഥന നടത്തി. റവ. ഫാ. റ്റി. ജെ. ജോഷ്വ ലേഖനവും, മാർ കൂറിലോസ് മെത്രാപ്പോലീത്താ വി. വേദപുസ്തകത്തിൽ നിന്ന് സുവിശേഷ ഭാഗവും വായിച്ചു.

...പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുന്നതിന് മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്തായുടെ പേര് അസോസിയേഷനിലേയ്ക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടിരിക്കുന്നതിനാലും മറ്റ് സ്ഥാനാർത്ഥികൾ ഇല്ലാത്തതിനാലും അദ്ദേഹം കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നതായി അദ്ധ്യക്ഷൻ തിരുമേനി പ്രഖ്യാപിച്ചു. തദവസരത്തിൽ പ്രതിനിധികൾ ഹർഷാരവങ്ങളും ഹസ്തഘോഷങ്ങളും മുഴക്കി.. ദിഗന്തങ്ങൾ ഭേദിക്കുമാറ് തുടരെ ആകാശവെടികൾ മുഴങ്ങി. തെരഞ്ഞെടുപ്പിനുശേഷം ഇടവകകളിൽ ആഘോഷപരിപാടികൾ താൻ ഇഷ്ടപ്പെടുന്നില്ലെന്നും ആരും തന്നെ അതിലേയ്ക്കായി ക്ഷണിക്കരുതെന്നും ക്ഷണിച്ചാൽ നിരാശരായി മടങ്ങേണ്ടിവരുമെന്നും തിരുമേനി സഭാംഗങ്ങളെ അറിയിച്ചു.

അത്മായ ട്രസ്റ്റിയായി തെരഞ്ഞെടുക്കപ്പെട്ട മി. പി. സി. എബ്രഹാമും പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ പ്രതിനിധീകരിച്ച് പ്രൊഫ. ഡി. മാത്യുവും അനുമോദനങ്ങൾക്ക് മറുപടി പറഞ്ഞു. അത്മായട്രസ്റ്റിയുടെ തസ്തിക ആയുഷ്ക്കാലമെന്നുള്ള രീതി മാറ്റി കാലാകാലം തെരഞ്ഞെടുക്കപ്പെടണമെന്നും മാനേജിംഗ് കമ്മറ്റിയുടെ കാലാവധിയോടുകൂടി ട്രസ്റ്റിയുടെയും കാലാവധി തീരത്തക്കവിധം ഭരണഘടനയിൽ ഭേദഗതി വരുത്തേണ്ടതാണെന്നും എന്തായാലും താൻ ഒരു ടേം മാത്രമേ ട്രസ്റ്റിയായി ഇരിക്കുകയുള്ളുവെന്നും ശ്രീ. പി. സി. എബ്രഹാം പ്രഖ്യാപിച്ചപ്പോൾ സദസ്യർ നീണ്ടുനിന്ന ഹർഷാരവത്തോടെ അതിന് പിന്തുണ നൽകി.

കേരളത്തിലെ ചില സ്ഥലങ്ങളിലെ സ്ക്കൂളുകളിൽ ഞായറാഴ്ച പരീക്ഷകളും ക്ലാസ്സുകളും നടത്തപ്പെടുന്നതിൽ പ്രതിഷേധിച്ചും ഇത് മാറ്റിത്തരണമെന്ന് ഗവൺമെന്റിനോട് അഭ്യർത്ഥിച്ചും കൊണ്ടുമുള്ള പ്രമേയം അഭി. ഒസ്താത്തിയോസ് തിരുമേനി അവതരിപ്പിച്ചു. ഈ പ്രമേയങ്ങൾ സമ്മേളനം ഐകകണ്ഠ്യേന അംഗീകരിച്ചു...

ലേഖനം

# അദ്വൈതത്തിന്റെ സാമൂഹിക പ്രസക്തി

ജോർജ് തഴക്കര

ദൃശ്യപ്രപഞ്ചത്തെ അടിസ്ഥാനമാക്കി യാഥാർത്ഥ്യത്തെപ്പറ്റിയുള്ള അറിവാണ് തത്ത്വജ്ഞാനം. ശാസ്ത്രീയതയുടെ അടിസ്ഥാനത്തിൽ വിഷയങ്ങളെ വിമർശനവിധേയമാക്കുമ്പോഴാണ് തത്ത്വചിന്തയ്ക്ക് രൂപം കൊള്ളുന്നത്. ഭാരതീയ തത്ത്വശാസ്ത്രം ആദ്ധ്യാത്മികതയിൽ അധിഷ്ഠിതമാണ്. ആത്യന്തിക യാഥാർത്ഥ്യം ആത്മീയതയിലധിഷ്ഠിതമാണെന്നതാണ് പൊതുവെ ഭാരതീയ തത്ത്വചിന്തയുടെ അടിസ്ഥാനം. ഭാരതീയ ദർശനങ്ങൾ ഏകചിന്തയിലധിഷ്ഠിതമായിരുന്നില്ല. പരസ്പര വർത്തനത്തിലൂടെ ആസ്തികതയും നാസ്തികതയും വളർത്തിയെടുത്തതാണ് ഭാരതീയ ദർശനങ്ങൾ.

ഭാരതീയ തത്ത്വചിന്തയുടെ ഒരു ഭാഗമാണ് വേദാന്തം. ഓംകാരത്തിന്റെ വ്യാഖ്യാനങ്ങളായിട്ടാണ് വേദങ്ങളെ കാണുന്നത്. വേദങ്ങൾക്ക് കാലാകാലങ്ങളിൽ ഋഷീശ്വരന്മാർ നൽകിയിട്ടുള്ള വിശദീകരണങ്ങളാണ് ഉപനിഷത്തുക്കൾ. വേദങ്ങളുടെയും ഉപനിഷത്തുക്കളുടെയും സാരാംശം നിലനിർത്തി വർണ്ണനങ്ങൾക്ക് പ്രാമുഖ്യം നൽകിയതാണ് പുരാണങ്ങൾ.

ഈശ്വരൻ, ജീവൻ, ജഗത്, ബന്ധം, മോക്ഷം എന്നീ വിഷയങ്ങളെക്കുറിച്ചുള്ള അന്വേഷണമാണ് ഭാരതീയ തത്ത്വവിചാരം. ഭാരതീയ തത്ത്വവിചാരങ്ങളിൽ പ്രബലമായിട്ടുള്ളത് അദ്വൈതമാണ്. അദ്വൈതത്തിന്റെ ഉപജ്ഞാതാവ് എട്ടാം നൂറ്റാണ്ടിന്റെ ഉത്തരപാദത്തിൽ കാലടിയിൽ ജനിച്ച ശ്രീശങ്കരാചാര്യൻ ആണെന്നാണ് പ്രബലമതം.

അദ്വൈതം ഒരു സിദ്ധാന്തമായത് ബി.സി. രണ്ടാം നൂറ്റാണ്ടിൽ ബാദരായണൻ രചിച്ച 'ബ്രഹ്മസൂത്ര'ത്തിലൂടെയാണ്. ഇതിനെ അടിസ്ഥാനമാക്കിയാണ് പിൽക്കാലത്ത് അദ്വൈതവുമായി ബന്ധപ്പെട്ട എല്ലാ വ്യാഖ്യാനങ്ങളും ഉണ്ടാകുന്നത്. ബാദരായണൻ ബ്രഹ്മസൂത്രത്തിൽ അഞ്ഞൂറ്റിയമ്പത്തിയഞ്ച് സൂക്തങ്ങളിലായി അദ്വൈതം ചർച്ച ചെയ്യുന്നുണ്ട്.

**ഭാരതീയ സംസ്ക്കാരം എന്നത് ഭൂമിശാസ്ത്രപരമായി ഏകരൂപമല്ല. അത് ചിന്തയുടെയും ദർശനത്തിന്റെയും വൈവിദ്ധ്യതയാണ്. വേദങ്ങളും ഉപനിഷത്തുകളും ഇതിഹാസങ്ങളും, പുരാണങ്ങളും എല്ലാം അതിന്റെ അക്ഷയ ഖനികളാണ്. ഭാരതീയ ദർശനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത് ജീവിതത്തിൽനിന്നുകൊണ്ടുള്ള കാഴ്ചപ്പാട് എന്ന അർത്ഥത്തിലാണ്.**



അദ്വൈതത്തെ ശാസ്ത്രീയമായി ആദ്യം അവതരിപ്പിച്ചത് ഗൗഡപാദാചാര്യൻ ആയിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യനായ ഗോവിന്ദപാദരുടെ ശിഷ്യനാണ് ശ്രീശങ്കരാചാര്യർ.

വിഘടിച്ചുപോരടിച്ചു നിന്ന ഭാരതീയ സമൂഹത്തെ ദാർശനികതലത്തിൽ കുറച്ചെങ്കിലും ഏകോപിപ്പിക്കുവാൻ അദ്വൈത വിചാരത്തിലൂടെ ശ്രീശങ്കരാചാര്യർക്കു കഴിഞ്ഞു. ശൈവം, വൈഷ്ണവം, ശാക്തം, സൗര, ഗാണപത്യം, കൗമാരം എന്നീ ആറു പ്രമുഖ ഹിന്ദു വിശ്വാസ രീതികളെ ഏകചിന്താധാരയിലേക്ക് ഏകോപ്പിക്കുന്നതിൽ ഒരു പരിധിവരെ വിജയിച്ച ശ്രീ ശങ്കരാചാര്യർ ഭാരതത്തിന്റെ നാലു ഭാഗങ്ങളിൽ മഠങ്ങൾ സ്ഥാപിക്കുകയും, എതിരാളികളെ വാദപ്രതിവാദത്തിൽ പരാജയപ്പെടുത്തുകയും ചെയ്തതോടെ അദ്ദേഹം ഇന്നു നാം അറിയപ്പെടുന്ന അദ്വൈത ചിന്തയുടെ ഉപജ്ഞാതാവായിത്തീർന്നു.

ബ്രഹ്മസൂത്രത്തിന് നിരവധി വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്. ശ്രീശങ്കരാചാര്യർ അദ്വൈതമായി അതിനെ വ്യാഖ്യാനിച്ചപ്പോൾ, രാമാനുജൻ വിശിഷ്ടാദ്വൈതമായി വ്യാഖ്യാനിച്ചു. വല്ലഭൻ ശുദ്ധാദ്വൈതമായി അവതരിപ്പിച്ചപ്പോൾ നിംബാർക്കൻ ദ്വൈതാദ്വൈതമായി അവതരിപ്പിച്ചു. ശ്രീ അരവിന്ദൻ പൂർണ്ണാദ്വൈതമായി വ്യാഖ്യാനിച്ചു. അദ്വൈതവും വിശിഷ്ടാദ്വൈതവുമാണ് ഏറ്റവും അധികം പ്രചരിപ്പിച്ചത്.

നിർഗുണബ്രഹ്മം, സഗുണബ്രഹ്മം, പ്രപഞ്ചവും മായയും, ജീവാത്മാവ് എന്നീ നാലു ആശയങ്ങളിൽ അദ്വൈത വേദാന്തം നിലകൊള്ളുന്നു. ജീവാത്മാവ് \ ബ്രഹ്മം

ആണെന്നും അതാണ് ആത്യന്തികമായ യാഥാർത്ഥ്യമെന്നുമാണ് ആദ്യത്തെ ആശയം. സൃഷ്ടികർത്താവായ ഈശ്വരൻ സഗുണനാണ്. മറ്റെല്ലാംഎതിർഗുണങ്ങളാണ്. ബ്രഹ്മം യാഥാർത്ഥ്യമാകുന്നതിനാൽ പ്രപഞ്ചം മിഥ്യയാണെന്നതാണ് ബ്രഹ്മസൂത്രത്തിനു നൽകിയ വ്യാഖ്യാനത്തിലൂടെ ശ്രീശങ്കരാചാര്യർ തെളിയിച്ചെടുക്കുന്നത്. പരിമിതികൾക്കു വിധേയപ്പെടുന്ന ബ്രഹ്മം തന്നെയാണ് ജീവാത്മാവ്. ഇങ്ങനെ പോകുന്നു ശ്രീശങ്കരാചാര്യരുടെ അദ്വൈതം. ആന്തരിക പ്രപഞ്ചത്തെ സത്യമായി നിലനിർത്തുന്നതിനുവേണ്ടി ഭൗതികപ്രപഞ്ചത്തെ വിസ്മരിക്കപ്പെടുന്നതാണ് ശങ്കരവേദാന്തമെന്നു ചുരുക്കിപ്പറയാം.

ശ്രീശങ്കരാചാര്യർക്കുശേഷം അദ്വൈതം രണ്ടു പ്രസ്ഥാനങ്ങളായി വേറിട്ടു പ്രചരിച്ചു. ഭാമതി പ്രസ്ഥാനവും വിവരണ പ്രസ്ഥാനവും.

ശ്രീരാമകൃഷ്ണപരമഹംസർ, വിവേകാനന്ദൻ, രമണ മഹർഷി, ചട്ടമ്പിസ്വാമികൾ, ശ്രീനാരായണഗുരു എന്നിവർ അദ്വൈതത്തിൽ അടിസ്ഥാനമാക്കിയ ഈശ്വരാഭിമുഖ്യത്തിന്റെ പ്രചാരകരായിരുന്നു. ജീവിത സാഹചര്യങ്ങളിൽ നിന്നുകൊണ്ട് ഈ തത്ത്വത്തെ എത്രമാത്രം സംയോജിപ്പിക്കുവാൻ കഴിയുമെന്നതിന്റെ ദൃഷ്ടാന്തങ്ങളായിരുന്നു ഈ ആചാര്യന്മാർ കാണിച്ചുതന്നത്.

'ഈ ശരീരം എന്റേതല്ലായെന്നും, അതുകൊണ്ട് ഈ വേദനയും എന്റേതല്ലായെന്നും' രമണമഹർഷിയെക്കൊണ്ട് പറയിപ്പിച്ചത് ഈ യാഥാർത്ഥ്യത്തിന്റെ വെളിപ്പെടുത്തലുകളായി കാണണം. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത, രമണമഹർഷിയുടെ ആശ്രമത്തിൽ പോയതും ഇത്തരം വെളിവാക്കലുകളുടെ നേരറിവിലേക്കുള്ള ശുദ്ധ സഞ്ചാരപാതകളാണെന്നുള്ള തിരിച്ചറിവും ഉണ്ടാകേണ്ടിയിരിക്കുന്നു. ബ്രഹ്മം ആത്യന്തിക യാഥാർത്ഥ്യമാണ്. ജീവാത്മാവ് ബ്രഹ്മം തന്നെയാണ്. ഗുണാതീതമാണ് സത്യം. അതുകൊണ്ട് സത്യത്തെപ്പറ്റി നേതി, നേതി എന്നു പറയുന്നു.

വ്യാവഹാരിക ദൃഷ്ടിയിൽ യാഥാർത്ഥ്യമായ പ്രപഞ്ചത്തിന് ഒരു കാരണമുണ്ടാകാതെ വയ്യ. സത്യം ജ്ഞാനവും അനന്തവുമാണ്. പരമസത്യമായി മൂലത്തെ കാണുമ്പോൾ പരമാർത്ഥദൃഷ്ടിയിൽ അത് ബ്രഹ്മമാകുന്നു, വ്യാവഹാരിക ദൃഷ്ടിയിൽ ഈശ്വരനും. അകമേ ഭരിക്കുന്നതാണ് ഈശ്വരൻ. പ്രപഞ്ചം മിഥ്യയാണെന്നതാണ് അദ്വൈതത്തിന്റെ പരമാർത്ഥം. ബ്രഹ്മം പരിണമിക്കുന്നുവെന്ന വാദത്തിന് ബ്രഹ്മപരിണാമവാദമെന്നാണ് പറയുന്നത്. ശ്രീശങ്കരന്റെ അദ്വൈതവേദാന്തം പരിണാമത്തെ അനുകൂലിക്കുന്നില്ല. 'യഥാർത്ഥമോ അയഥാർത്ഥമോ അല്ലാത്ത' ഒന്നാകുന്നു പ്രകൃതി. അതുകൊണ്ട് അതിന് സദസദ്വിലക്ഷണം 'മായ' എന്നു പറയുന്നു. ബ്രഹ്മവും മായയും ചേർന്നാണ് പ്രപഞ്ചസൃഷ്ടിക്കു കാരണമായ ബ്രഹ്മത്തെ ഈശ്വരനെന്നും, പ്രപഞ്ചസൃഷ്ടിക്കു സഹായകമായ ശക്തിയെ മായയെന്നും പറയുന്നു. ഇതാണ് ശ്രീശങ്കരാചാര്യരുടെ അദ്വൈതത്തിന്റെ നിലപാട്.

ഭാരതീയ സംസ്കാരം എന്നത് ഭൂമിശാസ്ത്രപരമായി ഏകരൂപമല്ല. അത് ചിന്തയുടെയും ദർശനത്തിന്റെയും വൈവിദ്ധ്യതയാണ്. വേദങ്ങളും ഉപനിഷത്തുകളും ഇതിഹാസങ്ങളും, പുരാണങ്ങളും എല്ലാം അതിന്റെ അക്ഷയ ഖനികളാണ്. ഭാരതീയ ദർശനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത് ജീവിതത്തിൽനിന്നുകൊണ്ടുള്ള കാഴ്ചപ്പാട് എന്ന അർത്ഥത്തിലാണ്. ജീവിതത്തെയും പ്രപഞ്ചത്തെയും പരിജ്ഞാനത്തോട് അറിയുക എന്ന 'ദൃക്' (നോക്കിക്കാണുക) എന്ന ധാതുവിൽ നിന്നാണ് ദർശനം എന്ന വാക്കുണ്ടാകുന്നത്. ഭാരതീയ ദർശനങ്ങളെ അടിസ്ഥാനപരമായി രണ്ടായി കാണാം. ഒന്ന് ആസ്തികദർശനം–ഈശ്വരാഭിമുഖ്യമുള്ള കാഴ്ചപ്പാട്. രണ്ടാമത്തേത് നാസ്തികം–ഈശ്വരനിഷേധത്തിലുള്ള കാഴ്ചപ്പാട്. ശ്രാദ്ധമൂട്ടുന്നത് അബദ്ധമത്രെ, ചത്തവർക്കു വായും വയറുമുണ്ടോ എന്ന ചാർവക സിദ്ധാന്തവും, എല്ലാം സവിധത്തിലേക്ക് നയിക്കപ്പെടുന്നു എന്ന ചിന്തയും ഒരുപോലെ വേരിറങ്ങിയിട്ടുള്ള മണ്ണാണിത്. അതുകൊണ്ടുതന്നെയാണ് മറ്റു മതങ്ങളെയും സ്വീകരിക്കുവാൻ ഭാരതീയ സംസ്കൃതിക്കു കഴിഞ്ഞത്.

നരവംശശാസ്ത്രജ്ഞനായ എഎൽ. ഷ്ളോസർ ഭാഷാഗോത്രപഠനത്തിന്റെ ഭാഗമായിട്ടാണ് സെമിറ്റിക് എന്ന പദം ആദ്യമായി ഉപയോഗിക്കുന്നത്. ഷെം, സെം എന്ന പൂർവ്വപിതാമഹനിൽ നിന്നും ജനിച്ചവരെന്ന വിശ്വാസത്തിലാണ് ഈ പദം പ്രചരിച്ചത്.

പശ്ചിമേഷ്യൻ നാടോടിസംസ്ക്കാരത്തിൽ നിന്നും ഉണ്ടായതാണ് സെമിറ്റിക് ചിന്ത. ഒരേ ഗോത്രത്തിൽ നിന്നും ഉണ്ടായതെന്നുമുള്ള അഭിപ്രായം നിലനിൽക്കുന്നു. ഭൂമിശാസ്ത്രപരമായും ഭാഷാപരമായുമാണ് സെമിറ്റിക് സംസ്ക്കാരം അറിയപ്പെടുന്നത്.

ദേവബഹുലതയിൽ നിന്നും ഏകദൈവത്തിലേക്കുള്ള സന്ധിചേരലാണ് സെമിറ്റിക് ചിന്തയുടെ അടിസ്ഥാനം. അതിന്റെ തുടക്കം നാടോടി സംസ്ക്കാരത്തിൽ നിന്നാണ്. ദൈവത്തെ അറിയുവാനുള്ള കൗതുകം സെമിറ്റിക്കിന്റെ പ്രത്യേകതയായിരുന്നു.

സെമിറ്റിക് മതങ്ങളിൽ ഉൾപ്പെട്ടതാണ് യഹൂദ, ക്രൈസ്തവ, മുസ്ലീം മതങ്ങൾ. പുതിയ നിയമം ഒഴികെയുള്ള വേദങ്ങൾ സെമിറ്റിക് ഭാഷയിലുമാണ് എഴുതപ്പെട്ടത്. പുതിയ നിയമത്തിന്റെ പശ്ചാത്തലം പഴയ നിയമവും.

ഭാരതീയമായ ചിന്താക്രമത്തെ ജീവിതപശ്ചാത്തലമാക്കി, പാർശവത്ക്കരിക്കപ്പെട്ടവരുടെ ഉന്നമനത്തിനായി പ്രവർത്തിക്കുകയും 'മിഷൻ' എന്ന ആശയത്തിന് പുതിയ ഭാവം നൽകുകയും ചെയ്യുന്ന ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ നവീന ദർശനമാണ് അദ്വൈതം.

ആത്മചൈതന്യത്തിന്റെ വെളിപ്പെടുത്തലായ സ്നേഹത്തെ ഏകദൈവത്തിലധിഷ്ഠിതമായ ചിന്തയോടു ചേർത്തു നിർത്തി തന്റേതായ പൂർവ്വസിദ്ധാന്തങ്ങളെ ത്രിത്വാധിഷ്ഠതയിലൂടെ പൂർണ്ണരൂപത്തിലാക്കിയിരിക്കുകയാണ് അദ്വൈതത്തിലൂടെ മെത്രാപ്പോലീത്ത.

ഏതു സിദ്ധാന്തങ്ങൾക്കും നിലനില്പിന് ഒരു ആധാരം ആവശ്യമാണ്. ക്രിസ്തുദർശനത്തിലധിഷ്ഠിതമായ സ്നേഹമാണ് മാർ ഒസ്താത്തിയോസിന്റെ ചിന്താക്രമത്തെ രൂപപ്പെടുത്തിയത്. സ്നേഹത്തിന്റെ പ്രതിഫലനമായ പങ്കുവയ്ക്കൽ അടുത്ത പടിയായി.

ക്രിസ്തുവിലൂടെ വെളിപ്പെട്ട ദൈവത്തെപ്പോലെ, സ്നേഹത്തെ വാക്കുകളിലൊതുക്കി പ്രചാരദൗത്യം നിർവ്വഹിക്കാതെ പ്രാവർത്തികതലത്തിൽ ദരിദ്രവിഭാഗത്തിന് അനുഭവതലമാക്കിയപ്പോൾ 'പങ്കുവയ്ക്കൽ' സിദ്ധാന്തത്തിൽ നിന്നും പ്രവർത്തനതലത്തിലെത്തി.

സ്നേഹവും പങ്കാളിത്തവും നിലനിൽക്കുന്ന സമൂഹം ക്ഷേമരാഷ്ട്രമാകും. യുദ്ധങ്ങൾ ഇല്ലാതെയാകും, ധാരാളിത്തം ഇല്ലാതെയാകും, ധനവാനും ദരിദ്രനും ഇല്ലാതെയാകും.

ഏകത്വത്തിൽ സ്നേഹമില്ലെന്നും. ദ്വിത്വത്തിലെ സ്നേഹം അപൂർണ്ണമാണെന്നും, ത്രിത്വത്തിലെ സ്നേഹം പൂർണ്ണമാണെന്നുമാണ് അത്രൈതത്തിലൂടെ മെത്രാപ്പോലീത്ത അവതരിപ്പിക്കുന്നത്.

ഉല്പത്തി പുസ്തകത്തിൽ ദൈവം സൃഷ്ടിക്കുന്ന സമയത്ത് 'നമുക്ക് മനുഷ്യനെ സൃഷ്ടിക്കാം' എന്നാണ് പറയുന്നത്. ദൈവം ഒന്നായിരിക്കുന്നുവെങ്കിൽ നമുക്ക് എന്ന പ്രയോഗം ഉപയോഗിക്കേണ്ടതില്ല. അതുപോലെ ബാബേൽകോട്ട ഇടിച്ചതായ സന്ദർഭത്തിലും ദൈവം 'നമുക്ക് ഇറങ്ങി ചെല്ലാം' എന്നു പറയുന്നതായി കാണാം.

സോദോംഗോമെറ അഗ്നിക്കിരയാക്കുന്നതിനു മുമ്പ് മൂന്നു ദൈവദൂതന്മാരെ കണ്ടിട്ട് അബ്രഹാം പറയുന്നത് 'കർത്താവേ' എന്നാണ്. ഇവിടെയെല്ലാം ത്രിത്വമാണ് വെളിവാകുന്നത്.

മതങ്ങൾ പൗരസ്ത്യമാണ്. പാശ്ചാത്യതയിൽ നിന്നും ഒരു മതവും ഉണ്ടായിട്ടില്ല. പൗരസ്ത്യമതം എന്ന നിലയിൽ വിഭിന്ന പശ്ചാത്തലത്തിൽ രൂപം കൊണ്ട ക്രിസ്തുമതത്തിലെ സ്നേഹസിദ്ധാന്തത്തെയും, ഹൈന്ദവമതത്തിലെ അദ്വൈതസിദ്ധാന്തത്തെയും കൂട്ടിവായിച്ചുകൊണ്ടാണ് നവീനമായ ഈ സിദ്ധാന്തം മെത്രാപ്പോലീത്ത അവതരിപ്പിക്കുന്നത്. അത്രൈത സിദ്ധാന്തമെന്ന് ചുരുക്കി പറയാമെങ്കിലും സിദ്ധാന്തത്തിന്റെ പൂർണ്ണനാമം 'അദ്വൈത ഫിലോസഫിയിൽ നിന്നും അത്രൈത ഫിലോസഫിയിലേക്ക്' എന്നാണ്.

ത്രിത്വത്തിൽ അധിഷ്ഠിതമായ വേദശാസ്ത്രചിന്താ പദ്ധതിയിലൂടെയാണ് മെത്രാപ്പോലീത്താ മിഷൻ പ്രവർത്തനത്തിന് പുതിയ ഭാവം നൽകിയത്. പ്രസംഗത്തിലൂടെയുള്ള അകലം പ്രവൃത്തിയിൽ കുറച്ചുകൊണ്ടുവരുവാനുള്ള ധീരമായ സമർപ്പണമായിരുന്നു അദ്ദേഹം നൽകിയ വാഗ്ദാനം. സാമൂഹിക നീതി അതിന്റെ മുഖമുദ്രയായി. വചനശുശ്രൂഷകൊണ്ട് അർത്ഥമാക്കുന്നത് സ്നാനപ്പെടുത്തുക എന്നതല്ലായെന്നും സമൂഹത്തിനു ബോദ്ധ്യമാക്കി.

ത്രിത്വം മനുഷ്യപരിചിന്തനത്തിന് അതീതമാണ്. ദൈവത്തിന്റെ സാരാംശമായ സ്നേഹത്തിൽ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ മൂന്നു ആളത്വങ്ങൾ സ്ഥിതിചെയ്യുന്നു. ത്രിത്വത്തെക്കുറിച്ചുള്ള കപ്പദോക്യൻ ചിന്തയും ഭാരതത്തിലെ ത്രിമൂർത്തി സങ്കല്പവും സാമ്യമുണ്ട്. നിർഗുണബ്രഹ്മമായ ദൈവം മനുഷ്യനുവേണ്ടി സഗുണമായി. ബ്രഹ്മൻ ദ്വൈതമല്ലാത്ത ഏകമാണെങ്കിലും ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിങ്ങനെയുള്ള ത്രിത്വത്തിന്റെ പ്രവർത്തനത്തെ വ്യത്യസ്ഥമായിട്ടാണ് കാണുന്നത്. ക്രൈസ്തവമതത്തിലെ ത്രിത്വത്തെ വാച്യാർത്ഥത്തിൽ വിഭിന്നമായി പറയുന്നുവെങ്കിലും പ്രവർത്തനരീതിയിൽ ഏകമായാണ് ദർശിക്കുന്നത്. ഈ ഒരു അന്തരത്തിൽ നിന്നാണ് അത്രൈതം രൂപപ്പെടുന്നത്.

പങ്കിടലിന്റെ പ്രസക്തി കുറയുകയും സ്നേഹം സ്വാർത്ഥതയാവുകയും ചെയ്യുന്ന പ്രവണതയോടുള്ള കടുത്ത പ്രതിഷേധമാണ് അത്രൈതം.

ക്രിസ്തുസ്നേഹത്തിലധിഷ്ഠിതമായ പങ്കുവയ്ക്കലിന്റെ പ്രാധാന്യം ജീവിത സാഹചര്യങ്ങൾക്കനുഗുണമായ നിലപാടിന്റെ ദൃശ്യവത്ക്കരണമാണ് അത്രൈതത്തിന്റെ പ്രായോഗികതാവാദത്തിലടങ്ങിയിരിക്കുന്നത്.

'അവരവരുടെ മതത്തിൽ നിന്നുകൊണ്ട് മറ്റുള്ളവരെ സ്നേഹിച്ചാൽ അവിടെ ഒരു പുതിയ മതം ഉണ്ടാകും. മതം ഇവിടെ അഭിപ്രായമാകുന്നു. അതിന് സംഘടിത മതത്തിന് സ്ഥാനമില്ലാതെയാകുന്നു. വിഷയങ്ങളിലെ ഭിന്നത അഭിപ്രായ ഭിന്നതയാകുമ്പോൾ കലഹിക്കുന്ന സമൂഹവും രാഷ്ട്രവുമായിരിക്കും. അതിർത്തി കാണുവാനെത്തുന്ന ബോധിസത്വന്റെ കഥ പ്രസിദ്ധമാണല്ലോ. വേർതിരിക്കപ്പെട്ടതെന്നു കരുതുന്നതൊന്നും അവിടെ വേർതിരിവാകുന്നില്ല.'

'സ്വാർത്ഥതയാണ് വിപത്ത്. സ്വയപരിത്യാഗത്തിലൂടെയും സന്തോഷത്തിലൂടെയും പങ്കിടലിലൂടെയും സ്നേഹത്തെ വളർത്തിയെടുക്കുവാൻ കഴിയും. എല്ലാവരെയും സ്നേഹിക്കുകയും പ്രകൃതിയെ നിലനിർത്തുകയും ചെയ്യാം'– അത്രൈതത്തിന്റെ സാമൂഹിക പ്രസക്തി ഇതാണ്.

അത്രൈതത്തിന് ബൗദ്ധിക തലത്തിൽ വിമർശനമുണ്ടാകും. സിദ്ധാന്തങ്ങളും തത്വചിന്തകളും ഖണ്ഡനമണ്ഡനങ്ങൾക്കു വിധേയമാകുമ്പോഴേ അതിന്റെ ചാരുത വർദ്ധിക്കുകയുള്ളു. മറ്റു പല സിദ്ധാന്തങ്ങളിൽ നിന്നും അത്രൈതം വ്യത്യസ്തമാകുന്നത്. പ്രായോഗിക തലത്തിലെ സംവേദനം കൊണ്ടാണത്. സ്നേഹവും പങ്കുവയ്ക്കലും അടിസ്ഥാനപ്രമാണമായുള്ള അത്രൈതം വർത്തമാനകാലത്തിനു ലഭിച്ച മികച്ച സന്ദേശമാണ്. അതിനായി അത്രൈതം വിവാദങ്ങൾക്കും വിശകലനത്തിനും വഴിയൊരുക്കട്ടെ. ❖



# ദൈവനിയോഗമായി നിയുക്ത കാതോലിക്കാ സ്ഥാനത്തേക്ക്

**കു**ന്നംകുളത്തുനിന്നും മറ്റൊരു ചരിത്രം കൂടി. അഭി. പൗലോസ് മാർ മിലിത്തിയോസിനെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും മാനേജിംഗ് കമ്മറ്റിയും നിയുക്ത കാതോലിക്കാ സ്ഥാനത്തേക്ക് നിർദ്ദേശിക്കുക വഴി സഭ നവയൗവ്വനത്തിലേക്ക് പ്രവേശിക്കുകയാണ്. സഭാ ചരിത്രത്തിലും സാമൂഹ്യ ചരിത്രത്തിലും സ്ഥാനമുള്ള കുന്നംകുളത്തിന് അഭിമാനിക്കാം, തങ്ങളുടെ മൂന്നാമത്തെ മേൽപ്പട്ടക്കാരനും നേതൃത്വ പദവിയിലേയ്ക്ക്. മലങ്കര മെത്രാപ്പോലീത്താമാരായിരുന്ന കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസും, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമനും, എം.ഡി. സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനും നടന്ന വഴിയേ പിൻഗാമിയും.

മാനദണ്ഡങ്ങളോ ഭൗതീകതയുടെ അളവുകോലുകളോ ഇല്ലാതെ പരിശുദ്ധ സഭ ഏകസ്വരത്തിൽ ഈ പേരു കൈക്കൊണ്ടത് തികച്ചും ദൈവ നിയോഗം.

### ജീവിത രേഖ

* *1946 ഓഗസ്റ്റ് 30-ന് ജനനം. പഴഞ്ഞിയിലുള്ള മങ്ങാട് കൊള്ളന്നൂർ കെ. ഐ. ഐപ്പിന്റെയും, കുഞ്ഞിറ്റിയുടെയും മകൻ.*

* *തൃശൂർ സെന്റ് തോമസ് കോളേജിൽ നിന്നും സയൻസ് ബിരുദം.*

* *കോട്ടയം സി.എം.എസ്. കോളേജിൽ നിന്ന് ബിരുദാനന്തര ബിരുദം.*

* *പഴയസെമിനാരിയിൽ നിന്നും ഗ്രാജുവേഷനും, സെറാമ്പൂരിൽ നിന്ന് ബി.ഡി. ബിരുദവും*

* *1973 മെയ് മാസം ശെമ്മാശുപട്ടവും, ജൂണിൽ കശീശ്ശാപട്ടവും നൽകപ്പെട്ടു.*

* *1982-ലെ അസ്സോസിയേഷൻ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു.*

* *1983 മെയ് 15-ന് മാവേലിക്കര പുതിയകാവ് പള്ളിയിൽ വച്ച് മെത്രാനഭിഷേകം.*

* *1985 ഓഗസ്റ്റ് 31-ന് പുതുതായി രൂപീകരിച്ച കുന്നംകുളം ഭദ്രാസനത്തിന്റെ അധിപൻ.*

* *വിദ്യാർത്ഥി പ്രസ്ഥാനം വൈസ് പ്രസിഡന്റ്, മലങ്കരസഭ മാസിക വൈസ് പ്രസിഡന്റ്, യുവജനപ്രസ്ഥാനം പ്രസിഡന്റ്, സൺഡേസ്ക്കൂൾ അസോസിയേഷൻ പ്രസിഡന്റ്, പഴഞ്ഞി കോളജ് മാനേജർ, പ. ബാവാ തിരുമനസ്സിന്റെ അസി. എന്നീ നിലകളിൽ സ്തുത്യർഹ സേവനം.*

* *2006 സെപ്റ്റംബർ 26-ലെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും, 27-ലെ സഭാ മാനേജിംഗ് കമ്മറ്റിയും ഐകകണ്ഠ്യേന നിയുക്ത കാതോലിക്കായായി നാമനിർദ്ദേശം ചെയ്തു.*

**മലങ്കര...** 6-ാം പേജിൽ നിന്നു തുടർച്ച

കൂടി "ആർക്കുന്നെങ്ങൾ ഉച്ച സ്വരത്തിൽ വാഴുക മോറാൻ ബസ്സേലിയോസ്" എന്ന് ഉറക്കെപ്പാടി. ഇന്ത്യയുടെ പരമോന്നത നീതിപീഠം മുതലിങ്ങോട്ട് ദേശത്തിന്റെ നീതിന്യായ വ്യവസ്ഥകൾ പോലും അടിവരയിട്ടുറപ്പിച്ച മലങ്കര മെത്രാപ്പോലീത്താസ്ഥാനത്തിന്റെ മഹിമയും എളിമയുടെ മുഖശോഭയുമായി ആ മഹാപുരോഹിതൻ സ്ലീബായുയർത്തി വിശ്വാസികളെ ആശിർവദിച്ചു.

യോഗം പ്രാർത്ഥനയോടെ ആരംഭിച്ചു. നോട്ടീസും, അജണ്ടായും, അസോസിയേഷൻ സെക്രട്ടറി അലക്സാണ്ടർ കാരയ്ക്കൽ വായിച്ചു. തുടർന്ന് പ. ബാവായുടെ മുഖപ്രസംഗം. എഴുതിത്തയ്യാറാക്കിയ അദ്ധ്യക്ഷപ്രസംഗം അഭി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി പ. ബാവായ്ക്കുവേണ്ടി വായിച്ചു. തുടർന്ന് ഇന്നത്തെ പ്രത്യേക സാഹചര്യവും കോടതി വിധിയും വിശദമാക്കിക്കൊണ്ട് ദൈവത്തിന്റെ മഹാകരുണയെ അഭി. സേവേറിയോസ് തിരുമേനി ഓർമ്മിപ്പിച്ചു. 23-ന് വിധിപറയേണ്ടിയിരുന്ന അപ്പീലിന്മേൽ ചരിത്രത്തിൽ വളരെ വിരളമായിക്കണ്ടേക്കാവുന്ന തരത്തിൽ 20-ന് വിധി കല്പിച്ചത് ദൈവം ഈ സഭയോടൊപ്പമെന്നതിന് തെളിവാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചപ്പോൾ നിറഞ്ഞ കൈയ്യടിയോടെ അസോസിയേഷൻ അത് സ്വീകരിച്ചു. പ. പരുമലത്തിരുമേനിയുടെയും പ. വട്ടശ്ശേരിൽ ദീവന്നാസ്യോസ് തിരുമേനിയുടെയും പ്രാർത്ഥന ഇന്നും ഈ സഭയെ നയിച്ചു കൊണ്ടിരിക്കുന്നു എന്ന വസ്തുത വികാര വായ്പോടെയാണ് അഭി. തിരുമേനി പ്രസ്താവിച്ചത്.

തുടർയോഗം ഒക്ടോബർ 12-ന് ചേരുന്നതായി പ്രഖ്യാപിച്ചുകൊണ്ട് ആശീർവാദത്തിനും, കാതോലിക്കാ മംഗളഗാനത്തിനും ശേഷം അസോസിയേഷന് താല്ക്കാലിക വിരാമമായി.

*തുടർ അസ്സോസിയേഷന്റെ വിശദവിവരങ്ങൾ അടുത്ത ലക്കത്തിൽ.* ❖

*കവിത*

# എഴുപതു കഴിഞ്ഞാൽ

- ഫാ. പി. പി. ഗീവർഗീസ്, പാമ്പാടി

എഴുപതിലേറെയായാൽ-എൺപതിലാണന്ത്യമെന്ന്
എഴുതിയിട്ടില്ലേ തിരു-വചനമതിൽ?
വഴുതിമാറുന്നവരാം-പലരുമീ പരിധിയെ
വഴിയിൽ തഴയും പഴം-തൊലിയ്ക്കു തുല്യം.
ഏഴകളാം വയോധികർ-താഴുന്നു ദയനീയമാം
ആഴമേറും കടലിലെ-യാനപാത്രംപോൽ
ഒഴികഴിവസാദ്ധ്യമാം-യാനപാത്രംപോൽ
പഴിചാരിയുറ്റവരെ-കുറ്റം ചുമത്തും
കഴിവുകൾ പാഴായിടും-മനസ്സിനും തനുവിനും
പഴയസാഹസമെല്ലാ-മൊഴിഞ്ഞുപോകും
അഴകെഴും കഴിഞ്ഞതാം-കാലസുമം പൊഴിഞ്ഞീടും
വഴിയിൽ വീഴുമോയെന്ന-പേടി തോന്നിടും
എഴുപതു കഴിഞ്ഞാലും-കഴിവുകളുജ്ജ്വലിക്കാം
വഴിയുടെ സത്യവുമായോൻ-വഴിതുറന്നാൽ
തഴച്ചുവളരുന്നതാം-പഴയ തരുക്കളില്ലേ
പഴങ്ങൾ മഴത്തുള്ളിപോൽ-പൊഴിച്ചിടുന്നു
മാമ്പഴം നിറഞ്ഞു നിൽക്കും-മഹീരുഹമേറുകൊള്ളും
പഴയോദ്ധാക്കളേല്ക്കു-ന്നമ്പുകൾക്കൊപ്പം,
പൊഴിച്ചിടും പഴങ്ങളെ-നൽകിയതാം സംതൃപ്തിയിൽ
കഴിഞ്ഞതെല്ലാം മറക്കും-പഴയവൃക്ഷം.
കഴിഞ്ഞകാലങ്ങളിലെ-പരിചയസമ്പന്നരെ
തഴയുവാൻ ലോകമെന്തേ-വെമ്പൽ കൊള്ളുന്നു
പഴമയും പുതുമയും-കഴിവുകൾ പങ്കിടുമ്പോൾ
അഴകെഴും പുഴപോലെ-ഒഴുകും ലോകം.



# CROSSWORD BIBLE STUDY 43




ജോഷി ബി. ജോൺ

## വലത്തോട്ട്

1. ഏദോമ്യരാജാവ്, ശൗലിനുശേഷം രാജാവായവൻ (5)
3. ഇമ്മാനുവേലിനെ പ്രസവിക്കുമെന്ന് യെശയ്യാവ് പ്രവചിച്ചവൾ (3)
4. ഈരാദിന്റെ പിതാമഹൻ (3)
5. യിസ്രായേൽ രാജാവ് ശൗലിനുശേഷം രാജാവായ മകൻ (5)
7. യെരുശലേം പിടിക്കപ്പെടുമ്പോൾ അവിടുത്തെ രണ്ടാം പുരോഹിതൻ (4)
8. 'എന്റെ ജനമല്ല' എന്ന് അർത്ഥം (3)
10. ഹന്നാ പ്രവാചകിയുടെ ഗോത്രം (3,2)
14. രാജ്യം ഭരിക്കാൻ 120 അധിപതികളെയും മൂന്ന് അധ്യക്ഷരെയും നിയമിച്ചവൻ (4)
16. ദാവീദിന്റെ വാതിൽ കാവൽക്കാരിലെ പ്രമാണികളിലൊരാൾ; എലീഹൂവിന്റെ അനുജൻ (4)
18. ഇത്തല്യയുടെ പടിഞ്ഞാറു ഭാഗത്തെ നാലു പ്രധാന നഗരങ്ങളിൽ തെക്കേയറ്റത്തേത് (3)
19. സേബഹിന്റെയൊപ്പം ഗിദെയോൻ കൊന്ന മിദ്യാന്യ രാജാവ് (4)
20. അത്തിപ്പഴക്കട്ട പരുവിൽ ഇട്ടപ്പോൾ സൗഖ്യം വന്നവൻ (5)



21. ഈ പേര് മാറി, യിസ്രായേലിന് 'ഹെഫ്സീബാ' എന്നു പേരാകുമെന്ന് പ്രവചനം (3)
22. മനശെഗോത്രത്തിന് യോശുവ കൊടുത്ത ഓഹരി. ദേശത്തിന്റെ തെക്കുകിഴക്ക് അതിര്; നാരക ഉറവ എന്ന് അർത്ഥം (5)
23. കയ്യാഫാവിന്റെ ഭാര്യാ പിതാവ് (3)
25. കാട്ടുമരങ്ങൾക്കിടയിൽ ഈ മരം പോലെ, യുവാക്കൾക്കിടയിൽ പ്രിയൻ ഇരിക്കുന്നു (3)
26. ഹെരോദാവിന്റെ സഹപാഠിയായിരുന്ന പ്രവാചകൻ (4)
29. എൽക്കാനയുടെ ആദ്യ ജാതന്റെ അമ്മ (3)
30. മുപ്പതുവീതം ആൺമക്കളും പെൺമക്കളുമുണ്ടായിരുന്ന ന്യായാധിപൻ (4)

## താഴോട്ട്

1. സകല മ്ലേച്ഛതകളുടെയും മാതാവ് (4)
2. ആഹാബ് ചതിച്ച തോട്ടം ഉടമ (3)
4. പാതാളത്തോളം താഴ്ത്തപ്പെടുമെന്ന് കർത്താവ് പറഞ്ഞ നഗരം (5)
6. സിക്ലാഗിൽ ഒളിച്ചു പാർക്കവേ ദാവീദിനോടു കൂറുമായി എത്തിയവരിൽ ഒരുവൻ (4)
9. ധാർമ്മികനായ യോസേഫെന്ന മാനവന്റെ നാട് (4)
11. ദാര്യാവേശിന്റെ കാലത്ത് യെരുശലേം ദേവാലയത്തിന് അടിസ്ഥാനമിട്ടവൻ (5)
12. നോഹ പേടകമുണ്ടാക്കിയ മരം (3)
13. എണ്ണവും അക്കവും നിറഞ്ഞ വേദപുസ്തക ഭാഗം (6)
15. പ്രബോധന പുത്രൻ (5)
16. അബീമേലെക് ന്യായാധിപന്റെ കാര്യസ്ഥൻ (3)
17. സ്വന്തം പുത്രനെ തനിക്കു പുരോഹിതനായി വാഴിച്ചവൻ (3)
21. ബാശാൻ രാജാവ് ഓഗിന്റെ 60 പട്ടണങ്ങളുള്ള രാജ്യം (4)
22. പുറപ്പാടിന്റെ രണ്ടാം വർഷം സേനയിലെടുത്ത, നഫ്താലിയിലെ അഹീരയുടെ പിതാവ് (3)
23. നെഹമ്യാവിന്റെ സഹോദരൻ (3)
24. പെരുന്നാൾ ക്രമം; 'പലക' എന്ന് അർത്ഥം (3)
26. ഗുൽഗുലുവിന്റെ നിറം; ദോശയുടെ രുചി (2)
27. എലീശയുടെ ശിഷ്യൻ രാമോത്തിൽ വച്ച് രാജാവായി വാഴിച്ചവൻ (2)
28. യോശുവയുടെ പിതാവ് (2)

## പദപ്രശ്നം-41 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. ലൗലി കോശി, ഊന്നുകൽ, പത്തനംതിട്ട
2. ലൂസി അലക്സാണ്ടർ, ചെന്നൈ
3. മറിയാമ്മ യോഹന്നാൻ, തൃപ്പരപ്പ് കന്യാകുമാരി

4. അമ്മിണി മാത്യു, ഭോപ്പാൽ; 5. ഓമന ചാക്കോ, ന്യൂഡെൽഹി; 6. മോളി മാത്യൂസ്, ജോധ്പൂർ; 7. എലിയാമ്മ ജോർജ് ആവണീശ്വരം; 8. റെയ്ചൽ അലക്സാണ്ടർ, പൂനെ; 9. ആലീസ് വർഗീസ്, ചമ്പക്കര, കോട്ടയം; 10. ലൈല പോൾ, നന്തൻകോട്, തിരു:3; 11. എലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 12. ജിബി മേരി എബ്രഹാം, കാഞ്ഞിരപ്പള്ളി; 13. സാറാമ്മ തമ്പി, കോയമ്പത്തൂർ; 14. മേരിക്കുട്ടി കുര്യാക്കോസ്, മുംബയ്; 15. വി.എ. തോമസ്, കറ്റാനം, കായംകുളം; 16. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 17. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്; 18. സൂസമ്മ തങ്കൻ, മുംബയ്; 19. റേച്ചൽ മത്തായിക്കുട്ടി, പുതുശേരി; 20. ചിന്നമ്മ വർഗീസ്, നാരങ്ങാനം; 21. എലിസബത്ത് തമ്പി, കൊച്ചി; 22. കെ. ജോർജ്, അതിരുങ്കൽ; 23. എലിയാമ്മ ഗീവർ, കുന്നംകുളം; 24. എ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 25. എലിയാമ്മ പൗലോസ് വയനാട്; 26. മറിയാമ്മ മാത്യു കളമശേരി; 27. എലിയാമ്മ ജോർജ്, കുറിച്ചി, കോട്ടയം; 28. മേരിക്കുട്ടി പാപ്പൻ, കലയപുരം; 29. ഓമന ചാക്കോ, നിരണം; 30. ബീന തോമസ്, പുതുപ്പള്ളി; 31. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 32. അന്നമ്മ തോമസ്, നരിയാപുരം; 33. സൂസമ്മ മാത്യു, നാരങ്ങാനം; 34. ടി. സി. മാത്തപ്പൻ, കുന്നംകുളം; 35. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 36. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 37. അന്നമ്മ മാത്യു ആലുവ; 38. ഓമന രാജൻ, ഹൈദരാബാദ്; 39. സൂസമ്മ ഇട്ടിക്കുള, പൂനെ; 40. തോമസ് ഇൻഡോർ; 41. എലിയാമ്മ തോമസ്, നിരണം; 42. റാഹേലമ്മ തോമസ്, കടമ്പനാട്; 43. ഷൈനി തോമസ്, ഇൻഡോർ; 44. ദീപ സൂസൻ ജോസഫ്, വാഴൂർ; 46. ഏലമ്മ എബ്രഹാം, കളമശേരി; 47. കെ. സി. ചാക്കോ, തിരുവനന്തപുരം; 48. മറിയാമ്മ വർഗീസ്, ആനിക്കാട്; 49. കുമാരി കെ. ചാക്കോ, പട്ടം, തിരു:4; 50. മറിയാമ്മ പിലിപ്പ്, തിരുവല്ല; 51. സുനിത, ബിനി, വിനീത; 52. എലിയാമ്മ ഐസക്, പുത്തൂർ.

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**

(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഓ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-11-2006

## പദപ്രശ്നം - 41, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 മെ | ഫി | ബോ | 2 ശെ | ത്ത് | 3 ത | 4 ബെ | 5 ര | 6 ഹോ | ബ് |
| ഫൂ | 7 അ | 8 ശ | ലോ | മോ | ൻ | ഥേ | 9 ആ | ശേ | ർ |
| 10 ശ | ദ്ര | ക് | 11 ഥീ | 12 ശാ | ഖേ | ൽ | ബെ | ഢ | 13 മെ |
| ല | മെ | 14 ബെ | ത്ത് | ഫാ | 15 ഗ | 16 ഗി | ൽ | 17 ഗാ | ൽ |
| ഹ് | 18 ലെ | 19 ബാ | ണോ | ൻ | ലീ | 20 മാ | മെ | ഖേ | സ |
| 21 അ | ക് | 22 സ | ക്കാ | യി | ല | നോ | ഹോ | സ് | ർ |
| ബീ | 23 താ | 24 മ | ത്താ | 25 യി | 26 മ | 27 ഹ | ല | ലേ | ൽ |
| 28 നാ | ബോ | ത്ത് | 29 മി | സ് | 30 മെ | മൃ | പോ | ൻ | 31 മീ |
| ദാ | ർ | 32 ബി | ൽ | ഹാ | ൻ | ത | 33 യോ | ശു | വ |
| ബ് | 34 ക | ന്ദ | ക്ക | ക് | 35 പ | ൽ | നി | ഖേ | ൽ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

എം. കുര്യൻ തോമസ്

# കാതോലിക്കേറ്റിന്റെ വ്യക്തിത്വവും സ്ഥാനചിഹ്നങ്ങളും



> മലങ്കര മെത്രപ്പോലീത്താ അപൂർവ്വ അവസരങ്ങളിൽ ഈ സ്ഥാനചിഹ്നങ്ങൾ ഉപയോഗിച്ചത് *ജാതിക്കുതലവൻ* എന്ന നിലയിൽ തനിക്കുള്ള മേലധികാരം ദ്യോതിപ്പിക്കാനാണ്. ഈ വസ്തുത പരിഗണിക്കുമ്പോൾ പൗരസ്ത്യ കാതോലിക്കായുടെ മേലധികാരം പ്രകടമാക്കാനാണ് ഈ സ്ഥാനവസ്ത്രങ്ങൾ രൂപപ്പെടുത്തിയതെന്നുകാണാം. അദ്ദേഹം രൂപപ്പെടുത്തിയ മുടിയും *അൽമത്തിക്കാപ്പയുമാണ്* ഇന്നും കാതോലിക്കാമാർ ഉപയോഗിക്കുന്നത്.

സ്ഥാപനകാലത്ത് വിഭാവനം ചെയ്തതിനേക്കാൾ കാതോലിക്കേറ്റിന്റെ വ്യക്തിത്വം വളരെയധികം ഇന്നു വളർന്നിരിക്കുന്നു. അത് മഫ്രിയാനേറ്റാണോ, പൗരസ്ത്യ കാതോലിക്കേറ്റാണോ എന്ന ചോദ്യത്തിനൊന്നും ഇനി പ്രസക്തിയില്ല. ഇന്നത് അർക്കദിയാക്കോൻ-എപ്പിസ്കോപ്പ- മലങ്കരമെത്രപ്പോലീത്താ- കാതോലിക്ക എന്ന രീതിയിൽ വളർന്ന മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനമാണ്.

1912-ൽ ഇന്ത്യയിൽ ഒരു കാതോലിക്കേറ്റ് സ്ഥാപിച്ചുവെങ്കിലും മാസങ്ങൾക്കുള്ളിൽ ഒന്നാം കാതോലിക്കാ കാലം ചെയ്തതിനാൽ മോറാൻ മാർ ബസേലിയോസ് പൗലൂസ് പ്രഥമൻ *ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിൽ കാതോലിക്കാ* എന്ന സ്ഥാനനാമം ഉപയോഗിച്ചതെന്യേ, കാതോലിക്കായ്ക്ക് പ്രത്യേക സ്ഥാനചിഹ്നങ്ങളോ ആസ്ഥാനമോ ഉണ്ടായില്ല. പിന്നീട് ഒരു വ്യാഴവട്ടക്കാലം പ. സിംഹാസനം ഒഴിഞ്ഞുകിടന്ന കാലത്ത് ആരും അതിനെപ്പറ്റി ചിന്തിച്ചുമില്ല.

എന്നാൽ സ്വന്ത ഇഷ്ടപ്രകാരമല്ലാതെയെങ്കിലും പ. വാകത്താനത്തു ബാവാ കാതോലിക്കയായി സ്ഥാനമേറ്റതോടെ കാതോലിക്കേറ്റിന് ഒരു വ്യക്തിത്വവും സ്ഥാനചിഹ്നങ്ങളും ഉണ്ടാക്കുന്നതിലേക്ക് അദ്ദേഹത്തിന്റെ ശ്രദ്ധ തിരിഞ്ഞു. സ്വന്തം താമസസ്ഥലമായ വാകത്താനം വള്ളിക്കാട്ടു പള്ളിയെ *കാതോലിക്കേറ്റ് സിംഹാസനപ്പള്ളിയായി* നാമകരണം ചെയ്തു. His Holiness Moran Mar Baselius Catholicos of the Apostolic Throne of the East എന്ന് ഇംഗ്ലീഷിലും *ശ്ലീഹായ്ക്കടുത്ത പൗരസ്ത്യ സിംഹാസനത്തിൽ കാതോലിക്കാ* എന്ന് മലയാളത്തിലും മേലെഴുത്തോടുകൂടിയ കല്പനക്കടലാസ് ഉപയോഗിച്ചു തുടങ്ങി. ഇവയോടൊപ്പം കാതോലിക്കേറ്റിന് സ്വന്തമായ സ്ഥാനചിഹ്നങ്ങൾ ഉണ്ടാക്കാനുള്ള ശ്രമവും അദ്ദേഹം ആരംഭിച്ചു.

ശ്രദ്ധേയമായ നാലു സംഭാവനകളാണ് പ. പിതാവിന്റേതായി ഈ രംഗത്ത് കണ്ടെത്തിയിട്ടുള്ളത്. അവ മുതലവായൻമുടി, അംശവടി, മുദ്ര, അൽമത്തിക്കാപ്പ എന്നിവയാണ്. ഇവ മൂന്നും തനതായ വ്യക്തിത്വം പുലർത്തുന്നവയും അർത്ഥപൂർണ്ണവും പ. പിതാവിന്റെ കലാപാടവത്തിന്റെയും സഭാശാസ്ത്ര പാണ്ഡിത്യത്തിന്റെയും ബഹിർസ്ഫുരണങ്ങളുമാണ്.

ഒന്നാം മാർത്തോമ്മാ മുതലുള്ള മലങ്കര മെത്രപ്പോലീത്താമാർ ഉപയോഗിച്ചുവന്നിരുന്ന മുതലവായൻ മുടിയുടെ ഒരു വിശദമായ പതിപ്പാണ് പ. പിതാവ് കാതോലിക്കാമാർക്ക് രൂപപ്പെടുത്തിയ മുടി. അന്ത്യോഖ്യൻ പാരമ്പര്യത്തിലെ *മത്തങ്ങാ മുടിയിൽ* നിന്നും വിഭിന്നമായി ലത്തീൻ -കൽദായ പാരമ്പര്യങ്ങളിൽനിന്നും രൂപപ്പെടുത്തിയെടുത്തതാണ് ഈ മുടി. പത്തൊമ്പതാം നൂറ്റാണ്ടിൽ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിന്റെ കുത്തൊഴുക്കിൽ മലങ്കര മെത്രാപ്പോലീത്താമാരുടെ ഈ മുടിക്ക് സ്ഥാനഭ്രംശം സംഭവിച്ചു. 1877-നു ശേഷം വാഴിക്കപ്പെട്ട മെത്രാന്മാരാരും ഇതുപയോഗിച്ചില്ല.

എങ്കിലും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ പ്രധാന അവസരങ്ങളിൽ ഈ തൊപ്പി ഉപയോഗിച്ചിരുന്നു.

അൽമത്തികാപ്പയുടെ ചരിത്രവും വിഭിന്നമല്ല. പേർഷ്യൻ അർദ്ധകാപ്പായായ മാപ്രായുടേയും ലത്തീൻ മെത്രാന്മാരുടെ അംശവസ്ത്രത്തിന്റെയും ഒരു സമഞ്ജസനമാണ് *അൽമത്തിക്കാപ്പ*. മലങ്കര മെത്രാന്മാരുടെ ഔദ്യോഗികവേഷമായിരുന്ന ഇതും മുതലവായൻ മുടിയോടൊപ്പം അപ്രത്യക്ഷമായി.

പൗരസ്ത്യ കാതോലിക്കായുടെ ഔദ്യോഗികവേഷമായി ഇവ രണ്ടും പ. വാകത്താനത്തു ബാവാ പുനർജീവിപ്പിച്ചു. ഒന്നര അടിയോളം ഉയരത്തിൽ സ്വർണ്ണക്കുമിളകളും സ്വർണ്ണഗിൽറ്റുമായിട്ടാണ് അതിമനോഹരമായ ഈ മുതലവായൻമുടി രൂപപ്പെടുത്തിയത്. അതുപോലെ തന്നെ വിലയേറിയ കസവുനീരാളങ്ങൾ കൊണ്ടാണ് *അൽമത്തിക്കാപ്പ* പുനർസൃഷ്ടിച്ചത്. ഇതിൽ നിന്നും കാതോലിക്കേറ്റിന് ഒരു ഉന്നത വ്യക്തിത്വമാണ് പ. പിതാവ് വിഭാവനം ചെയ്തതെന്ന് വ്യക്തമാണ്.

മലങ്കര മെത്രപ്പോലീത്താ അപൂർവ്വ അവസരങ്ങളിൽ ഈ സ്ഥാനചിഹ്നങ്ങൾ ഉപയോഗിച്ചത് ജാതിക്കുതലവൻ എന്ന നിലയിൽ തനിക്കുളള മേലധികാരം ദ്യോതിപ്പിക്കാനാണ്. ഈ വസ്തുത പരിഗണിക്കുമ്പോൾ പൗരസ്ത്യ കാതോലിക്കായുടെ മേലധികാരം പ്രകടമാക്കാനാണ് ഈ സ്ഥാനവസ്ത്രങ്ങൾ രൂപപ്പെടുത്തിയതെന്നുകാണാം. അദ്ദേഹം രൂപപ്പെടുത്തിയ മുടിയും *അൽമത്തിക്കാപ്പയുമാണ്* ഇന്നും കാതോലിക്കാമാർ ഉപയോഗിക്കുന്നത്.

കാതോലിക്കേറ്റിന്റെ സ്ഥാനചിഹ്നങ്ങളിൽ പ.പിതാവിന്റെ അടുത്ത സംഭാവന അംശവടിയാണ്. അന്തോഖ്യൻ പാരമ്പര്യപ്രകാരമുളള *പാമ്പിൻ* പത്തിക്കുപകരം പത്തിപോലെ വളഞ്ഞ -ഇലകളോടു കൂടിയ- രണ്ട് കമ്പുകളാണ് അദ്ദേഹം കാതോലിക്കാ സ്ഥാനമേറ്റ ശേഷം രൂപപ്പെടുത്തിയ അംശവടിയിലുള്ളത്. ഇത് അഹറോന്റെ തളിർത്ത വടിയുടെ സാദൃശ്യമാണ്. മഹാപുരോഹിതന്മാരുടെ സാധാരണ അംശവടിക്കു പകരം മഹാപുരോഹിതൻമാരിൽ മുമ്പനായ അഹറോന്റെ (തളിർത്ത)വടിയോടു സാദൃശ്യമുള്ള അംശവടി രൂപപ്പെടുത്തിയതും കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യവും സ്വയം ശീർഷകവുമായ വ്യക്തിത്വം പ്രതിഫലിപ്പിക്കാനാണെന്നു വ്യക്തമാണ്. ഈ അംശവടിയാണ് ഇന്നും പൗരസ്ത്യ കാതോലിക്കാമാരുടെ ഔദ്യോഗിക അംശവടി.

അടുത്ത ശ്രദ്ധേയമായ സംഭാവന മുദ്രയാണ്. ചുവന്ന മഷിയിൽ കല്പനകളിൽ കുത്തിയിരുന്ന ഈ വൃത്താകാര മുദ്രയിൽ മഹാപൗരാഹിത്യ ചിഹ്നങ്ങളോടൊപ്പം ശ്രദ്ധേയമായ ഒരു വേദവാക്യവുമുണ്ട്. *ചെറിയ ആട്ടിൻ കൂട്ടമേ ഭയപ്പെടേണ്ട*. പ. പിതാവിന്റെ കാലശേഷം പിൻഗാമി പ. ഗീവർഗീസ് ദ്വിതീയൻ ബാവായും ഈ മുദ്ര കുറേക്കാലം ഉപയോഗിച്ചിരുന്നു.

കാതോലിക്കേറ്റിന് സ്വന്തമായ വരുമാന മാർഗ്ഗമായി റിശ്ശീശയെ പ. വാകത്താനത്തു ബാവാ കണക്കാക്കിയിരുന്നു. സഭാതലവനെന്ന നിലയിൽ തനിക്കുള്ളതെന്ന് പാത്രിയർക്കീസ് അവകാശവാദമുന്നയിച്ചിരുന്ന റിശ്ശീശ -അതെത്ര തുച്ഛമായിരുന്നാലും- കാതോലിക്കേറ്റിന് അവകാശപ്പെട്ടതാക്കിയതിന്റെ പിന്നിൽ ധനത്തോടുള്ള കാംക്ഷ പ. വാകത്താനത്തു ബാവായിൽ ആരും ആരോപിക്കുകയില്ല. മറിച്ച് കാതോലിക്കേറ്റിന് സ്വതന്ത്രമായ -പരാശ്രയമില്ലാത്ത- വ്യക്തിത്വം രൂപപ്പെടുത്താനുള്ള ശ്രമമായി ഇതിനെ കണക്കാക്കാം.

പ. വാകത്താനത്തു ബാവാ കാതോലിക്കേറ്റിനു നൽകിയ വ്യക്തിത്വ നിർവചനങ്ങൾ അദ്ദേഹം സൃഷ്ടിച്ച സ്ഥാനചിഹ്നങ്ങളുടെ അടിസ്ഥാനത്തിൽ അപഗ്രഥിച്ചാൽ ലഭിക്കുന്ന ഫലങ്ങൾ താഴെപ്പറയുന്നവയാണ്.

1. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ നിന്നും വ്യത്യസ്തമായി തികച്ചും ദേശീയമായ ഒരുവ്യക്തിത്വം പൗരസ്ത്യ കാതോലിക്കേറ്റിനുണ്ട്.

2. പൗരസ്ത്യ കാതോലിക്കാ സിംഹാസനം ശ്ലൈഹീക സിംഹാസനമാണ്.

3.പൗരസ്ത്യ കാതോലിക്കാ മഹാപുരോഹിതന്മാരിൽ തലവനാണ്.

4. His Holiness എന്നും Moran Mar എന്നും സംബോധന ചെയ്യപ്പെടാനും ചുവന്ന മഷിയിൽ മുദ്ര കുത്തുവാനും അധികാരമുള്ള അത്യുന്നത മേലധികാരിയാണ്.

5. പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിനു സ്വന്തമായ വരുമാനമാർഗ്ഗമുണ്ട്.

പൂർണമായും അന്തോഖ്യൻ രീതിയിലുള്ള അംശവസ്ത്രങ്ങൾ മാത്രമാണ് ഇന്ന് കാതോലിക്കായ്ക്കുള്ളത്. മറ്റു മേല്പട്ടക്കാരുമായുള്ള ഏക വ്യത്യാസം, പ. മാർത്തോമ്മാശ്ലീഹാ, പരിശുദ്ധമാതാവ് ഇവരുടെ മുദ്രമാലകൾ മാത്രമാണ്. പ. കല്ലാശ്ശേരിൽ ബാവായും പ. വട്ടക്കുന്നേൽ ബാവായും കാപ്പയോടൊപ്പം ഇടക്കെട്ടിൽ ധരിച്ചിരുന്ന ഏഫോദ് എന്ന അഹറോന്യ മഹാപൗരോഹിത്യ ചിഹ്നവും ഇന്ന് അപ്രത്യക്ഷമായി.

കാതോലിക്കയ്ക്കടുത്ത സ്ഥാനചിഹ്നങ്ങളുടെ ഈ ശൂന്യതക്ക് മാറ്റം വരേണ്ടിയിരിക്കുന്നു. ലോകത്ത് എല്ലാ പുരാതന സഭകളിലും പ്രധാന മേലദ്ധ്യക്ഷന് മറ്റു മെത്രാപ്പോലീത്താമാരിൽ നിന്നും വ്യത്യസ്ഥമായ ഒരു വേഷവിധാനമുണ്ട്. ഉദാഹരണത്തിന് എത്യോപ്യൻ, റുമേനിയൻ ഓർത്തഡോക്സ് സഭകളിൽ മെത്രാന്മാർ കറുത്ത കുപ്പായവും തൊപ്പിയും ധരിക്കുമ്പോൾ പാത്രിയർക്കീസുമാർ വെളുത്ത തൊപ്പിയും കുപ്പായവുമാണ് ധരിക്കുക.

പൗരസ്ത്യ കാതോലിക്കേറ്റിന് സ്വന്തമായ വ്യക്തിത്വം ഉള്ളതുപോലെ അദ്ദേഹത്തിന് തനതായ വ്യക്തിത്വമുള്ള ഒരു അംശവസ്ത്രവും ഉണ്ടാകേണ്ടിയിരിക്കുന്നു. പൗരസ്ത്യ കാതോലിക്കയുടെ സ്ഥാനചിഹ്നങ്ങളിൽ മാറ്റം വരേണ്ടത് സാധാരണ വസ്ത്രത്തിലും കൗദാശികമായ അംശവസ്ത്രങ്ങളിലുമാണ്.

കൗദാശിക അംശവസ്ത്രങ്ങളെപ്പറ്റി മലങ്കരസഭയ്ക്ക് ഇന്ന് ശക്തമായ ഒരു സങ്കുചിത കാഴ്ചപ്പാടുണ്ട്. ഇന്ന് മലങ്കരസഭ ഉപയോഗിക്കുന്നത് പൂർണ്ണമായും അന്തോഖ്യൻ സഭയുടെ കൗദാശികമായ അംശവസ്ത്രങ്ങളാണ്. അവയിൽ എന്തെങ്കിലും മാറ്റം വരുത്തുക എന്നത് നസ്രാണികൾക്ക് അചിന്ത്യമാണ്. ഈ യാഥാസ്ഥിതികത 19-ാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ മാത്രം മലങ്കരസഭയിൽ രൂഢമൂലമായതാണ്. അതിന്റെ ഭാഗമായാണ്

*ശേഷം 20-ാം പേജിൽ*

**16–ാം ചരമവാർഷികം**
**(8–10–2006)**



## റവ. ഫാ. എൻ. ജെ. ശാമുവേൽ

**ഈട്ടിമൂട്ടിൽ, വകയാർ, കോന്നി**

*ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോ*
*രീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം*

***Inserted by:--*** **സന്തപ്ത കുടുംബാംഗങ്ങൾ**

**15–ാം ചരമവാർഷികം**
**21–10–2006**



## K. K. ഈശോ

**(കൊച്ചുണ്ണൂണ്ണി)**

**മലയിൽ തെക്കേതിൽ**

**ഐരാണിക്കുടി, പന്തളം**

*"സ്നേഹം നിറഞ്ഞ ഓർമ്മകളോടെ"*
**ഭാര്യ, മക്കൾ, മരുമക്കൾ, കൊച്ചുമക്കൾ**

# ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

**സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479–312266, 312465**

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രംകൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

**M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626**




# വർത്തമാനം

ഫാ. ഡോ. ജേക്കബ് കുര്യൻ

# "ഹബേമൂസ്..."

**ആ**ശങ്കകളും അവ്യക്തതകളും അവസാനിപ്പിച്ചുകൊണ്ട് നമ്മുടെ എപ്പിസ്ക്കോപ്പൽ സിനഡും, മാനേജിംഗ് കമ്മറ്റിയും, പ. കാതോലിക്കാബാവായുടെ പിന്നിലണിനിരന്ന് വ്യക്തമായ സൂചന നൽകിയിരിക്കുകയാണ്, നമുക്കൊരു നിയുക്തകാതോലിക്കായെ കിട്ടിയിരിക്കുന്നുവെന്ന്; വത്തിക്കാൻ ഭാഷയിൽ "ഹബേമൂസ്..."! "ഹബേമൂസ് പാപ്പാം" ('നമുക്ക് പാപ്പായെ ലഭിച്ചു') എന്നാണ് പാപ്പായെ തിരഞ്ഞെടുത്തുകഴിഞ്ഞാൽ തിരഞ്ഞെടുപ്പിന്റെ ചുമതലയുള്ള കർദ്ദിനാൾ വിളിച്ചു പറയുന്നത്. നിയുക്ത കാതോലിക്കായുടെ തിരഞ്ഞെടുപ്പ് പ്രക്രിയയുടെ പൂർത്തീകരണം ഒക്ടോബർ 12-ലെ മലങ്കര അസോസ്യേഷനോടുകൂടി മാത്രമാണ് നടക്കുന്നതെങ്കിലും മലങ്കര സഭാമക്കൾക്ക് ആശ്വസിക്കുവാനും, അഭിമാനിക്കുവാനും സർവ്വോപരി ദൈവം തമ്പുരാന് സ്തോത്രമർപ്പിക്കുവാനും അതവസരമാണ്.

ഇതേ അവസരം നമുക്ക് പാഠങ്ങൾ പഠിക്കുവാനും, മറന്ന പാഠങ്ങൾ വല്ലതും ഉണ്ടെങ്കിൽ ഓർക്കുവാനും ഉപകരിക്കട്ടെ. ഏറ്റവും വലിയ പാഠം, ബാഹ്യമായ ശത്രു നമ്മെ ഐക്യപ്പെടുത്തുമെങ്കിൽ ആഭ്യന്തര ശത്രു നമ്മെ ശിഥിലീകരിക്കും എന്നതാണ്. ഏറ്റവും ചെറിയ പാഠം, ത്യാഗികളായവരെയും മോഹിപ്പിക്കാൻ ഇടയാക്കുന്ന പലതും കുരിശിന്റെ മറവിൽപോലും ഒളിഞ്ഞിരിപ്പുണ്ട് എന്നതാണ്. മറന്നുപോയെങ്കിലും ഓർമ്മിപ്പിക്കുവാൻ പര്യാപ്തമായ പാഠം, ദൈവത്തെക്കൊണ്ട് എന്തെങ്കിലും ചെയ്യിക്കവാൻ തത്രപ്പെടുന്നതിനുപകരം ദൈവത്തിനുവേണ്ടി എന്തെങ്കിലും ചെയ്യുവാൻ വിധേയപ്പെടുകയാണുത്തമം എന്നതാണ്.

സുറിയാനിക്കാർ സ്വന്തം നിഴലിനോടുപോലും കലഹിക്കുന്നവരാണെന്ന പേരുദോഷം ഉണ്ടെങ്കിലും, മലങ്കരസഭാമക്കൾ നിർണ്ണായക നിമിഷങ്ങളിൽ അവസരത്തിനൊത്തുയരുന്നവരാണ് എന്ന് സമീപകാല സംഭവങ്ങൾ വീണ്ടും തെളിയിച്ചിരിക്കുന്നു. ആരാധകരും സ്നേഹിക്കുന്നവരും എന്ന് സ്വയം അവകാശപ്പെടുന്നവർ പണിതുമിനുക്കിനിൽക്കുന്ന "പരിവേഷ"കൂടാരത്തിനു പുറത്തേക്കിറങ്ങിവരുവാൻ തയാറായ നേതൃത്വവും അഭിനന്ദനം അർഹിക്കുന്നു.

ചുവരെഴുത്തുകൾ മനസ്സിലാക്കി, വത്തിക്കാൻ ഭാഷയിൽ തന്നെ, ഒരു "ഊബി ഏത് ഓർബി" (തിരഞ്ഞെടുക്കപ്പെട്ടയാൾ നഗരത്തിനും ലോകത്തിനുമായി നൽകുന്ന സന്ദേശം) നൽകാൻ നിയുക്തകാതോലിക്കായ്ക്ക് കഴിയട്ടെ. സഭയുടെ മുഴുവൻ പിന്തുണയും പ്രാർത്ഥനയും ഒപ്പമുണ്ടാകും. പ്രസ്തുത സന്ദേശത്തിൽ, <u>ക്രിസ്തീയ സാക്ഷ്യത്തിനുന്നൽ നൽകുന്ന സഭാസമാധാനപരിശ്രമങ്ങൾക്ക് മുഖ്യസ്ഥാനമുണ്ടാകട്ടെ</u> എന്ന് ആശംസിക്കുന്നു.

***പുരാവൃത്തം:*** *മാക്സിം ഗോർക്കിയുടെ, "ബാല്യം" എന്ന കൃതിയിലെ, വല്യപ്പൻ ഉപദേശിച്ചു: "എല്ലാവർക്കും ചെവികൊടുക്കുക; പക്ഷെ, ഉത്തമം എന്ന് നിനക്കു ബോധ്യപ്പെടുത്തുന്നത് ചെയ്യാതിരിക്കരുത്."*

❖

# കാതോലിക്കേറ്റിന്റെ വ്യക്തിത്വവും... *17-ാം പേജിൽ നിന്നു തുടർച്ച...*

മലങ്കരസഭയുടെ തനതായ വെട്ടുതൊപ്പിയെ പടികടത്തിയത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപകുതിയിൽ വി. കുർബാനയ്ക്കുപോലും ഉപയോഗിച്ചിരുന്നതായി സൂചനകളുള്ള വെട്ടുതൊപ്പി ഇന്ന് കോട്ടയത്തും സമീപപ്രദേശങ്ങളിലും പെരുന്നാൾ പ്രദിക്ഷണങ്ങൾക്കു മാത്രം ഉപയോഗിക്കുന്ന ഒന്നായി മാറിയിരിക്കുന്നു. അതുതന്നെ ധൂപപ്രാർത്ഥന നടത്തുമ്പോൾ മാറ്റി കറുത്ത *മക്കിത്തൊപ്പി*വയ്ക്കും (മറ്റൊരു ഉപയോഗം പട്ടക്കാർ മരിക്കുമ്പോൾ തലയിൽ വയ്ക്കാനാണ്) ഇത്തരം കടുത്ത യാഥാസ്ഥിതികത്വമാണ് കൂദാശിക അംശവസ്ത്രത്തെക്കുറിച്ചുള്ള നസ്രാണി സങ്കൽപ്പം.

ഈ പശ്ചാത്തലത്തിൽ കൗദാശിക അംശവസ്ത്രങ്ങളിൽ കാതലായ മാറ്റം വരുത്തുക ക്ഷിപ്രസാദ്ധ്യമല്ല. പക്ഷേ പരിഗണിക്കാവുന്ന ഒന്ന് ശീലമുടിയാണ്. ബൈസെന്റിയൻ സഭകളിൽ ശീലമുടിക്കു സമാനമായി ഐക്കണുകൾ പിടിപ്പിച്ച കിരീടമാണ് ഉപയോഗിക്കുന്നത്. കൽദായ സഭയിലും, കോപ്ടിക്ക് സഭയിലും തനതായ കിരീടങ്ങളുണ്ട്. വി.കുർബാനയ്ക്കിടക്ക് ശീലമുടി പുറകോട്ടുമാറ്റുന്നതുപോലെ നിശ്ചിത സമയങ്ങളിൽ ഈ കിരീടം ഊരിവയ്ക്കാറുമുണ്ട്.

പൗരസ്ത്യ കാതോലിക്കായ്ക്ക് ശീലമുടിക്കുപകരം ഇത്തരം കിരീടം പരിഗണിക്കാവുന്നതാണ്. അതിൽ പ. മാർത്തോമ്മാശ്ലീഹാ, പ.മാർത്തോമ്മ ഒന്നാമൻ, വലിയ മാർ ദീവന്ന്യാസ്യോസ്, ഒന്നാം കാതോലിക്ക, പ. വട്ടശ്ശേരിൽ തിരുമേനി ഇവരുടെ ഐക്കണുകൾ ഉണ്ടായിരിക്കണം. ഈ കിരീടത്തിന് അടിസ്ഥാനമായി പ. വാകത്താനത്തു ബാവ രൂപകൽപ്പന ചെയ്ത കാതോലിക്കായുടെ സ്വർണ്ണമുടി പരിഗണിക്കാം. അതിനു സാദ്ധ്യമല്ലങ്കിൽ ബൈസാന്റിയൻ രീതിയിലുള്ള കിരീടം തന്നെ പരിഗണിക്കണം. പക്ഷേ അതിൽ മലങ്കര സഭയുടെ പരിശുദ്ധന്മാരുടെ ഐക്കണുകൾ വേണം ചിത്രീകരിക്കാൻ. അതോടൊപ്പം മുൻപു ഉപയോഗിച്ചിരുന്ന *ഏഫോദ്* പുന:സ്ഥാപിക്കുകയും വേണം.

ഇനി സ്ഥാനചിഹ്നങ്ങളെപ്പറ്റി ചിന്തിക്കാം. പ:വാകത്താനത്തു ബാവ രൂപം കൊടുത്ത അംശവടിയും സ്ലീബായും ഇന്നും ഉപയോഗിക്കുന്നുണ്ട് അവയിൽ മാറ്റം വരുത്തുവാൻ പാടില്ല. പിന്നീടുള്ളത് മൂന്നു മുദ്രമാലകളാണ് ഇപ്പോൾ പ്രത്യേകതകളൊന്നുമില്ലാത്ത ബൈസാന്റിയൻ മുദ്രമാലകളും അവയോടുചേർന്നുള്ള കുരിശുമാണ് ഉപയോഗിക്കുന്നത്. ഈ അവസ്ഥ മാറണം. അർമീനിയൻ കാതോലിയ്ക്കാക്കുള്ളതുപോലെ സ്വന്തവ്യക്തിത്വമുള്ള മുദ്രമാലകളും കുരിശും രൂപപ്പെടുത്തിയെടുക്കണം. ദേശീയമായ രീതിയിൽ രണ്ടു മുദ്രമാലകളും പുനർരൂപകല്പന ചെയ്യണം. അവയിൽ ദൈവമാതാവിന്റെയും മലങ്കരയുടെ ഇതിഹാസമനുസരിച്ചുള്ള ആശാരിമട്ടവും വേദപുസ്തക ചുരുളുമേന്തിയ മാർത്തോമ്മാ ശ്ലീഹായുടെയും ഐക്കണുകൾ ആലേഖനം ചെയ്യണം. അതോടൊപ്പം അനുരൂപമായ കുരിശുമാലയും രൂപപ്പെടുത്തണം. ഇതിന് മലങ്കരയുടെ തനതായ മാർത്തോമ്മാ കുരിശോ അല്ലെങ്കിൽ ഒന്നാം കാതോലിക്ക ഉപയോഗിച്ചിരുന്നതും ദേവലോകം അരമനയിൽ സൂക്ഷിച്ചിട്ടുള്ളതുമായ കുരിശുമാലയോ ഉപയോഗിക്കാം.

പരിഗണിക്കേണ്ട മറ്റൊരു സ്ഥാനചിഹ്നം ഇടക്കെട്ടുമുദ്രയാണ്. മുൻകാലങ്ങളിൽ പട്ടക്കാരടക്കം ഇടക്കെട്ടിൽ വെള്ളികൊണ്ടുള്ള മുദ്രയാണ് ഉപയോഗിച്ചിരുന്നത്. പ. ഗീവർഗീസ് ദ്വിതീയൻ ബാവവരെയുള്ളവർ ചുവന്ന കുപ്പായത്തോടൊപ്പവും ഈ മുദ്ര ഉപയോഗിച്ചിരുന്നു. പ. മാത്യൂസ് പ്രഥമൻ ബാവ കൗദാശിക അംശവസ്ത്രത്തോടൊപ്പം ഇത് ഉപയോഗിച്ചിരുന്നു. ഇന്ന് ആരും ഇത് ഉപയോഗിക്കുന്നില്ല. പൗരസ്ത്യ കാതോലിയ്ക്കായ്ക്ക് സ്വന്തമായ ഒരു ഇടക്കെട്ട് മുദ്ര ഉണ്ടാകേണ്ടിയിരിക്കുന്നു. അതിന് കാതോലിക്കയുടെ സ്വന്തം മുദ്രതന്നെ ഉപയോഗപ്പെടുത്തുന്നതാവും ഉചിതം. സാധാരണ വസ്ത്രത്തോടും കാപ്പയോടുമൊപ്പം ഇതുമാത്രമാവണം ഉപയോഗിക്കേണ്ടത്.

അവസാനമായി കുപ്പായവും മുടിയുമാണ് മേല്പട്ടത്വത്തിന്റെ സാർവലൗകീക വേഷമായ ചുവന്ന കുപ്പായവും പൗരസ്ത്യ സന്യാസ വസ്ത്രമായ കറുത്ത പുറംകുപ്പായവും ഉപേക്ഷിക്കാൻ മലങ്കരസഭയ്ക്ക് വിമുഖത ഉണ്ടാവുക സ്വാഭാവികമാണ്. അന്തോഖ്യൻ രീതിയിലുള്ള *മത്തങ്ങാ മുടി*യുടെ കാര്യവും വിഭിന്നമല്ല. കുറഞ്ഞപക്ഷം കാതോലിക്കയുടെ മുടിയുടെയും സ്ളീബായിൽ കെട്ടുന്ന തുവാലയുടെയും നിറമെങ്കിലും യഥാക്രമം കറുപ്പിൽനിന്നും ചുവപ്പിൽനിന്നും വെളുപ്പാക്കേണ്ടിയിരിക്കുന്നു.

കാതോലിക്കാമാരുടെ സാധാരണ വസ്ത്രത്തോടൊപ്പം ഒരു ആർച്ച് മാൻഡ്രിയേറ്റ് വടികൂടി ഉൾപ്പെടുത്തണം. ഇത് മലങ്കരയിലെ പരമ്പരാഗത രീതിയനുസരിച്ച് വെള്ളി കെട്ടിയ ചൂരലാക്കുന്നത് ദേശീയതയ്ക്ക് തികച്ചും അനുരൂപമായിരിക്കും.

ഇതോടൊപ്പം തന്നെ ശ്രേഷ്ഠ നിയുക്ത കാതോലിക്കായ്ക്കും ഒരു പ്രത്യേക വേഷവിധാനത്തെക്കുറിച്ചു ചിന്തിക്കേണ്ടിയിരിക്കുന്നു. 1980-ൽ പ. വട്ടക്കുന്നേൽ ബാവ അന്നത്തെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രപ്പോലീത്തയ്ക്ക് *ശ്രേഷ്ഠ നിയുക്ത കാതോലിക്കാ* എന്ന സംബോധനയും സഭയിൽ രണ്ടാം സ്ഥാനവും നൽകി. ഈ പതിവ് ഇന്നും തുടർന്നു വരികയാണ്. എന്നാൽ സ്ഥാനചിഹ്നങ്ങളൊന്നും പ്രത്യേകിച്ചു നൽകിയിട്ടുമില്ല. കുറഞ്ഞപക്ഷം കുരിശുമാലയോടൊപ്പം ഒരു മുദ്രമാലകൂടിയെങ്കിലും ശ്രേഷ്ഠ നിയുക്ത കാതോലിക്കയ്ക്ക് സ്ഥാനചിഹ്നമായി നൽകണം. മറ്റു മെത്രപ്പോലീത്തമാർ രണ്ടു മാല ഉപയോഗിക്കാനും പാടില്ല. പ്രത്യേകരീതിയിലുള്ള ഒരു അംശവടിയും സ്ഥാനചിഹ്നമായി അദ്ദേഹത്തിനു നൽകുന്ന കാര്യം പരിഗണിക്കണം.

പ. സുന്നഹദോസ് ആവശ്യമായ പഠനങ്ങൾ നടത്തി സ്ഥാനചിഹ്നങ്ങൾ ക്രമപ്പെടുത്തുകയും കാനോൻ സംഹിതയിൽ ഉൾപ്പെടുത്തുകയും വേണം. കാതോലിക്കേറ്റിന്റെ വളർച്ചയുടെ പൂർണ്ണതയ്ക്ക് ഇത്തരം ബാഹ്യമായ അലങ്കാരങ്ങളും അത്യന്താപേക്ഷിതമാണ്. ❖

# സൺഡേസ്ക്കൂൾ വാർത്തകൾ



ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ



**1. പ്രാർത്ഥനാ ഗാനങ്ങൾ:-** പല സൺഡേസ്ക്കൂൾ പ്രതിനിധികളും ഏറെക്കാലമായി ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്ന ഒന്നാണ് സൺഡേസ്ക്കൂളുകളിൽ ഉപയോഗിക്കുവാൻ പര്യാപ്തമായ ഒരുപാട്ടു പുസ്തകം എന്നുള്ളത്. അതു പൂർത്തിയായിരിക്കുന്നു എന്നറിയിക്കുന്നതിൽ അതിയായ സന്തോഷമുണ്ട്. ഇതിൽ ചേർത്തിരിക്കുന്ന അമ്പത്തഞ്ചു പാട്ടുകൾ കുട്ടികൾ ഏറെ പ്രീയപ്പെടുന്നവയാണ്. പഴയതും പുതിയതുമായ പാട്ടുകളോടൊപ്പം മാർ അപ്രേമിന്റെ മെമ്രാകൾ, കാതോലിക്കാ മംഗളഗാനം, പെരുനാൾ റാസയ്ക്കുള്ള ഗാനം -മുതലായവയും ചേർത്തിട്ടുണ്ട്.

മുപ്പതുരൂപാ മാത്രമാണ് വില നിശ്ചയിച്ചിട്ടുള്ളത്. എല്ലാ സൺഡേസ്ക്കൂളുകളും അതത് ഇടവകയിലെ എല്ലാ ഭവനങ്ങളും ഇതിന്റെ കോപ്പി വാങ്ങിക്കുവാൻ തക്കവണ്ണം പ്രചാരണം നൽകണം.

**2. സഹപാഠ്യ മത്സരം:** ഈ കാര്യത്തെ സംബന്ധിച്ചുള്ള വിശദമായ വിവരങ്ങൾ 2006-ൽ സർക്കുലർ നമ്പർ 5-ൽ നൽകിയിട്ടുണ്ട്. ചുമതലപ്പെട്ട പലരും സർക്കുലറുകളും വിജ്ഞാപനങ്ങളും ശരിയായി വായിച്ചുനോക്കാറില്ല എന്ന് അനുഭവത്തിൽ നിന്നു പറയേണ്ടിയിരിക്കുന്നു. സർക്കുലർ ലഭിച്ചാൽ അത് അദ്ധ്യാപക കൗൺസിൽ അതു വായിച്ച് എല്ലാ അദ്ധ്യാപകരുടെയും ശ്രദ്ധയിൽ വരുത്തേണ്ടതാണ്. ഇക്കാര്യത്തിൽ ഹെഡ്മാസ്റ്ററാണ് മുൻകൈ എടുത്തു പ്രവർത്തിക്കേണ്ടത്.

സഹപാഠ്യ മത്സരങ്ങൾ ഒക്ടോബർ 14-ന് ഭദ്രാസന തലത്തിലും, നവംബർ 11-ന് ശനിയാഴ്ച സോണൽ തലത്തിലും നടത്തുന്നതാണ്. നോർത്ത് സോണിലെ മത്സരങ്ങൾ കൊരട്ടി സെമിനാരിയിൽ എന്നാണ് നേരത്തേ ചേർത്തിരുന്നത്. എന്നാൽ അത് തൃശൂർ ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ തൃശൂരിന്റെ പ്രാന്തത്തിലുള്ള ചുവന്നമൺ "അന്വേഷി" സെന്റർ ഫോർ സ്റ്റഡി ആൻഡ് കമ്യൂണിറ്റി ഡെവലപ്പ്മെന്റ് കേന്ദ്രത്തിൽ നടത്തുന്നതായിരിക്കും.

ഓരോ സോണിലും ഏതെല്ലാം ഭദ്രാസനങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു എന്നും നേരത്തേ അറിയിച്ചിട്ടുള്ളതാണ്. ചില സൺഡേസ്ക്കൂളിനെ സംബന്ധിച്ച് യാത്ര അല്പം കൂടുതലായിട്ടുണ്ടാകാം. പക്ഷേ വർഷത്തിലൊരിക്കൽ നടക്കുന്ന ഈ പരിപാടി ഉത്സാഹജനകം തന്നെയാണ്. മത്സരങ്ങൾ കൃത്യമായും കാര്യക്ഷമമായും, പരാതികൾക്കൊന്നും ഇട കൊടുക്കാതെ അഭിനന്ദനാർഹമായി ഓരോ കേന്ദ്രത്തിലും നടത്തുന്നതായി അറിയാം. വിജയികൾക്ക് അതതു കേന്ദ്രത്തിൽ വച്ച് തന്നെ സമ്മാനങ്ങൾ നൽകുകയാണു ചെയ്യുന്നത്.

ഈ അദ്ധ്യയന വർഷം സമാപിച്ചിരിക്കുന്നതിന് ഏതാനും ആഴ്ചകൾ മാത്രമേയുള്ളു. എടുക്കേണ്ട പാഠങ്ങൾ പൂർത്തിയാക്കേണ്ടതുണ്ട്. പത്താം ക്ലാസ്സിലെ വിദ്യാർത്ഥികളുടെ കാര്യത്തിൽ ചുമതലപ്പെട്ട അദ്ധ്യാപകർ കൂടുതൽ ശ്രദ്ധ ചെലുത്തി പരീക്ഷയ്ക്ക് കുട്ടികളെ സജ്ജമാക്കേണ്ടിയിരിക്കുന്നു. രജിസ്റ്റർ ചെയ്യുന്ന എല്ലാ കുട്ടികളും പരീക്ഷ എഴുതുവാൻ തക്കവണ്ണം അവരെ പ്രോത്സാഹിപ്പിക്കുകയും പ്രത്യേക കോച്ചിങ്ങ് നൽകുകയും ചെയ്യാം.



## എന്താണാവോ...

### കൂദോശ് ഈത്തോ

സഭയുടെ ശുദ്ധീകരണം എന്നർത്ഥം. സഭാ കലണ്ടറിലെ ഒന്നാമത്തെ ഞായറാഴ്ച. ക്രിസ്തുമസിനു മുമ്പുള്ള ആഗമനകാലം ഇവിടെ ആരംഭിക്കുകയാണ് ഒക്ടോബർ മുപ്പതോ അടുത്തതായി വരുന്ന ഞായറാഴ്ചയേ ഈത്തോ.



# ബാലസഭ



## അനാഥ

റാണി... സമൂഹത്തിൽ നിലയും വിലയും ഒക്കെയുള്ള ഒരു കുടുംബത്തിലെ കുട്ടിയാണവൾ. അച്ഛനും അമ്മയ്ക്കും ധാരാളം സമ്പത്ത്. ജീവിക്കുവാൻ ഒരു പ്രയാസവുമില്ല.

അച്ഛനും അമ്മയ്ക്കും ഡൽഹിയിൽ ബിസിനസ്സാണ്. തനിച്ചു വീട്ടുവേലക്കാരോടൊത്തുള്ള അവളുടെ ജീവിതം വളരെ ദുസഹമായിരുന്നു. ദുഃഖമാകുന്ന ആകാശത്തിലെ ഒരു മേഘം പോലെയാണവൾ. മേഘം ഒരു തെന്നലിനുവേണ്ടി കാംക്ഷിക്കുന്നതുപോലെ റാണിയും കാംക്ഷിക്കുന്നു ഒരല്പം സ്വാതന്ത്ര്യത്തിനുവേണ്ടി...

അങ്ങനെയാണവൾ ആ വാർത്ത അറിഞ്ഞത്. തന്റെ അച്ഛനും അമ്മയും ഡൽഹിയിലെ ജോലി മതിയാക്കി നാട്ടിലേക്കു തിരിച്ചു വരുന്നു. സന്തോഷിക്കാൻ ഇതിൽപരം വേറെയെന്താണ് റാണിക്ക് വേണ്ടത്. ഇനി അച്ഛനും അമ്മയും എന്നും തന്നോടൊപ്പം ഇല്ലേ. സേർവെന്റിന്റെ ഭരണമില്ലാത്തൊരു ജീവിതം. പക്ഷേ കാര്യങ്ങൾ അവളുടെ ചിന്തയ്ക്കപ്പുറം എത്രയോ അകലെയായിരുന്നു. അവരുടെ വരവ് അവളുടെ മനസ്സിൽ കൂടുതൽ ദുഃഖങ്ങൾകൊണ്ട് നിറച്ചതേയുള്ളൂ. ദിവസവും അവളുടെ അച്ഛനും അമ്മയും സമൂഹത്തിലെ സ്വന്തം സ്റ്റാറ്റസ് പറഞ്ഞ് അടിയും വഴക്കും തന്നെ. പരസ്പരം തെറ്റിദ്ധാരണ. എന്തോ ഒരു തരം ഈഗോയാണവർക്ക്. എന്തെങ്കിലും പഠിക്കാൻ അവൾ തുടങ്ങുമ്പോഴേയ്ക്കും അവർ തമ്മിൽ പോര് തുടങ്ങും. ഒട്ടും സമാധാനമില്ലായ്മ. ഈ കുഞ്ഞാണ് അവരുടെ ബന്ധത്തിന്റെ ആണി. അവരുടെ ഇടയിൽ കിടന്നു നരകിക്കുന്ന ആ പിഞ്ചു മനസ്സ് ആരും കണ്ടില്ല.

ഒരു ദിവസം ഷോപ്പിങ്ങിനെന്നും പറഞ്ഞ് അച്ഛൻ റാണിയെ പുറത്തേക്കു കൊണ്ടുപോയി. ആ കാർ ചെന്നു നിന്നത് ഒരു ചെറിയ ബിൽഡിംഗിന്റെ മുറ്റത്താണ്. പെട്ടെന്നാണ് അവൾ ആ ബിൽഡിംഗിനു മുമ്പിലുള്ള ബോർഡ് ശ്രദ്ധിച്ചത്. അതിൽ "The Boarding School of Child Care" താഴെയായി "ശിശുക്ഷേമ ബോർഡിംഗ് സ്കൂൾ" എന്ന് എഴുതിയിരിക്കുന്നു. എങ്കിലും അവൾ ചിന്തിച്ചു "ഓ. അച്ഛൻ ഇനി വല്ല കുട്ടുകാരുടെയും മക്കളെ കാണിക്കാൻ വന്നതാകും." ആ കുട്ടിയുടെ മനസ്സിൽ വർണ്ണങ്ങളാൽ പൊതിഞ്ഞ പല ആഗ്രഹങ്ങളും സ്വപ്നങ്ങളും ഉണ്ടായിരുന്നു. തന്റെ അച്ഛന്റെയും അമ്മയുടെയും ഒപ്പമുള്ള ജീവിതം എന്തായിരിക്കും അതിന്റെ ഒരു സുഖം. പക്ഷേ തന്റെ സ്വപ്നങ്ങളെല്ലാം പല കഷണങ്ങളായി പൊട്ടിച്ചിതറുവാൻ പോവുകയാണെന്നും ആ പിഞ്ചു ബാലിക ഒട്ടും കരുതിയില്ല. കുറെ സമ്മാനങ്ങൾ വാങ്ങിത്തന്നിട്ട് "ഇപ്പം വരാം" എന്നു പറഞ്ഞ് അച്ഛൻ കാറിൽ കയറിപ്പോയി.

എന്റെ അച്ഛൻ വരും, വരും തീർച്ച. എന്നെ അങ്ങനെ വിട്ടേച്ചു പോകില്ല വരും. അവൾ വൈകുവോളം ആ പടിയ്ക്കൽ അച്ഛനെ കാത്തിരുന്നു. പക്ഷേ ആരും വന്നില്ല. അപ്പോഴാണ് അവൾക്ക് തന്റെ അച്ഛനും അമ്മയ്ക്കും താനൊരു ഭാരമായിത്തീർന്നിരുന്നുവെന്ന സത്യാവസ്ഥ മനസ്സിലായത്. അവരുടെ ആർഭാട ജീവിതത്തിൽ താനൊരു തീരാശല്യമായിരുന്നു. അവരുടെ ബന്ധം വേർപ്പെടുത്തുന്നതിന് തന്നെ മനപ്പൂർവ്വം ഒഴിവാക്കുകയായിരുന്നു. കരഞ്ഞു കരഞ്ഞു അവൾ തളർന്നുറങ്ങിപ്പോയി.

ദിവസങ്ങൾ കഴിഞ്ഞുപോയി. ഇന്നാ കുട്ടി വല്ലാതെ മാറിപ്പോയി. പഠിക്കാനുള്ള അവളുടെ കഴിവ് നഷ്ടപ്പെട്ടു. മുമ്പോട്ടു ജീവിക്കാനുള്ള അവളുടെ ഉത്സാഹം നശിച്ചു. ആ കെട്ടിടത്തിനുള്ളിൽ അവളുടെ സ്വപ്നങ്ങൾ ഒതുങ്ങി. പക്ഷേ വാർഡൻമാരുടെ സ്നേഹവാക്കുകൾ അവൾക്ക് വളരെ സാന്ത്വനമായി.

പ്രിയപ്പെട്ട കൂട്ടുകാരേ,

എല്ലാവരും ഓണം ഭംഗിയായി ആഘോഷിച്ചു എന്ന് വിശ്വസിക്കുന്നു. ഒക്ടോബർ മാസം രണ്ടാം തീയതി ഗാന്ധി ജയന്തിയാണല്ലോ. സേവന തൽപ്പരരായ ഒരു പുതിയ തലമുറയെ ഗാന്ധിജി സ്വപ്നം കണ്ടിരുന്നു. ഓരോ മനുഷ്യർക്കും ലഭിച്ചിരിക്കുന്ന തായ സമയത്തെ രാഷ്ട്രത്തിനും, സമൂഹത്തിനും ഉപകാരപ്രദമായ രീതിയിൽ വിനിയോഗിക്കുവാൻ കഴിയണം. അനേകം ചെറുപ്പക്കാർ ഇന്ന് തീവ്രവാദങ്ങളിലേക്കും വർഗ്ഗീയ പ്രവർത്തനങ്ങളിലേക്കും തിരിയുന്നുണ്ട്. ഇത് പ്രോത്സാഹിപ്പിക്കുവാൻ കഴിയുന്നതല്ല. നമുക്ക് ദേശഭക്തി ആവശ്യമാണ്. ദേശത്തിന്റെ ഐക്യത്തിനും, സമാധാനത്തിനും, രാഷ്ട്രം ഭരിക്കുന്ന നേതാക്കൾക്ക് വിവേകം ലഭിക്കുന്നതിനും കൂട്ടുകാർ പ്രാർത്ഥിക്കണം. നിങ്ങൾ നല്ലതുപോലെ പഠിക്കണം. വിദ്യയിലൂടെ വിവേകം ആർജ്ജിക്കണം. പ്രസ്തുത വിവേകം രാജ്യത്തിന്റെ വളർച്ചയ്ക്കും നന്മക്കും വേണ്ടി വിനിയോഗിക്കണം. ഓണപ്പരീക്ഷയിൽ വന്നു പോയിട്ടുള്ള കുറവുകൾ പരിഹരിച്ച് പഠനത്തിൽ മുന്നേറണം. സണ്ടേസ്ക്കൂൾ സഹപാഠ്യമത്സരങ്ങളുടെ കാലമാണല്ലോ. കൂട്ടുകാർ വളരെ സജീവരായി അതിൽ പങ്കെടുക്കണം.

### പ്രകൃതിസ്നേഹം

ദൈവത്തിന്റെ സ്വന്തം നാട് എന്നാണല്ലോ കേരളത്തെ വിശേഷിപ്പിക്കുന്നത്. പക്ഷി മൃഗാദികളും, വനവും, പുഴകളും, അരുവികളും, മലകളും കേരളത്തിന് കൂടുതൽ ചാരുതയേകുന്നു. മനോഹരമായ തല നമുക്കുണ്ട്. മരങ്ങൾ വെട്ടി നശിപ്പിക്കുന്നതു മൂലം വനഭൂമി കുറയുന്നു. വനത്തിൽ ജീവിക്കുന്ന പല ജീവികളും വംശനാശഭീഷണി നേരിടുന്നു. മണ്ണൊലിപ്പുണ്ടാകുന്നു. കീടനാശിനികളുടെയും പ്ലാസ്റ്റിക്കിന്റെയും അമിത ഉപയോഗം മൂലം പ്രകൃതിയുടെ ജൈവഘടന തകരുന്നു. അശാസ്ത്രീയമായ വ്യവസായവത്ക്കരണം മൂലം നദികൾ മലീമസമാകുന്നു. ഇന്ന് മനുഷ്യർക്ക് ശുദ്ധവായു ശുദ്ധജലം, ശുദ്ധമായ ഭക്ഷണം ഇവ ലഭിക്കാതെ വരുന്നു. രോഗികളുടെ എണ്ണം ദിനം പ്രതി വർദ്ധിക്കുന്നു. ഇതിനെല്ലാം ഒരു ദിവസം കൊണ്ട് മാറ്റം വരുത്തുവാൻ സാധിക്കില്ലെങ്കിലും ക്രമാനുഗതമായ മാറ്റം സാധ്യമാണ്. കൂട്ടുകാരുടെ മനസ്സിൽ പ്രകൃതിസ്നേഹം നിറയണം. ദൈവം എന്നെ ഏൽപ്പിച്ച ഉത്തരവാദിത്തമാണ് പ്രകൃതി സ്നേഹം എന്ന് കരുതി പ്രവർത്തിക്കണം. മരം ഒരു വരമെന്നാണല്ലോ ചൊല്ല്. ഈ വർഷത്തെ ഗാന്ധി ജയന്തിയോടനുബന്ധിച്ച് ഒരാൾ ഒരു വൃക്ഷമെങ്കിലും നട്ട് വളർത്തുവാൻ ശ്രമിക്കണം. ഇതിന്റെ ഗുണം വരുന്ന തലമുറയ്ക്കും ലഭിക്കും എന്നതിനാൽ തലമുറകളിലേക്ക് കൈമാറുന്ന നൻമയാണ് നമ്മൾ ചെയ്യുന്നത്.

"ഏത് ധൂസര സങ്കൽപ്പങ്ങളിൽ വളർന്നാലും
ഏതു യന്ത്രവൽകൃത ലോകത്തിൽ പുലർന്നാലും
മനസ്സിലുണ്ടാവട്ടെ ഗ്രാമത്തിൽ വെളിച്ചവും
മണവും മമതയും ഇത്തിരിക്കൊന്നപ്പൂവും"

എന്ന വൈലോപ്പിള്ളിക്കവിതപോലെ നമ്മുടെ

വരായി അതിൽ പങ്കെടുക്കണം.

## പ്രകൃതിസ്നേഹം

ദൈവത്തിന്റെ സ്വന്തം നാട് എന്നാണല്ലോ [illegible] മൃഗാദിക ളും, വനവും, പുഴകളും, അരുവികളും, മലകളും കേര ളത്തിന് കൂടുതൽ ചാരുതയേകുന്നു. മനോഹരമായ ഏദൻതോട്ടം സൃഷ്ടിച്ച് ദൈവം മനുഷ്യനെ അത് സംരക്ഷിക്കുന്നതിന് ഏൽപ്പിച്ചു. അതുപോലെ കേര ളമാകുന്ന ഏദൻ തോട്ടത്തെ സംരക്ഷിക്കേണ്ട ചുമ

"ഏത് ധൂസര സങ്കൽപ്പങ്ങളിൽ വളർന്നാലും
ഏതു യന്ത്രവൽകൃത ലോകത്തിൽ പുലർന്നാലും
മനസ്സിലുണ്ടാവട്ടെ ഗ്രാമത്തിൽ വെളിച്ചവും
മണവും മമതയും ഇത്തിരികൊന്നപ്പൂവും"

എന്ന വൈലോപ്പിള്ളിക്കവിതപോലെ നമ്മുടെ ഈ വർഷത്തെ ഗാന്ധി ജയന്തി പ്രകൃതി സ്നേഹ ത്തിന്റെ വെളിച്ചവും മണവും മമതയുമായി തീരട്ടെയെന്ന് ആശംസിക്കുന്നു.

**തരകനച്ചൻ, തേവലക്കര**

## ഒരു ബാഷ്പാഞ്ജലി

മൃഗങ്ങൾക്കും മറ്റു സൂക്ഷ്മ ജീവികൾക്കും
മനസ്സും പെരുമാറ്റവുമുണ്ടെന്ന്
ഞങ്ങൾക്ക് കാണിച്ചുതന്ന സ്റ്റീവ് ഇർവിന്...

ഗ്രേറ്റ് ബാരിയർ റീഫിലെ
പാവം തിരണ്ടി
കരഞ്ഞു തളർന്നു കാണും,
അറിയാതെ വാൽ ചുഴറ്റിയതിന്

സ്റ്റീവ്...
നീയൊരു സാഹസികനല്ല
അവതാരകനല്ല
ഒരു മനുഷ്യനായിരുന്നു
പ്രപഞ്ചത്തെ ലോകത്തിന് കാട്ടിത്തന്ന
സാക്ഷാൽ മനുഷ്യൻ



**ഡോം. ജെ. പള്ളിപ്പുറം**

## കൂട്ടുകാരുടെ രചനകൾ





ജീവിതത്തിൽ താനൊരു തീരാശല്യമായിരുന്നു. അവരുടെ ബന്ധം വേർപ്പെടു ത്തുന്നതിന് തന്നെ മനപ്പൂർവ്വം ഒഴിവാക്കുകയായിരുന്നു. കരഞ്ഞു കരഞ്ഞു അവൾ തളർന്നുറങ്ങിപ്പോയി.

ദിവസങ്ങൾ കഴിഞ്ഞുപോയി. ഇന്നാ കുട്ടി വല്ലാതെ മാറിപ്പോയി. പഠിക്കാ നുള്ള അവളുടെ കഴിവ് നഷ്ടപ്പെട്ടു. മുമ്പൊരു ജീവിക്കാനുള്ള അവളുടെ ഉത്സാഹം നശിച്ചു. ആ കെട്ടിടത്തിനുള്ളിൽ അവളുടെ സ്വപ്നങ്ങൾ ഒതുങ്ങി. പക്ഷേ വാർഡൻമാരുടെ സ്നേഹവാക്കുകൾ അവൾക്ക് വളരെ സാന്ത്വനമായി. കളിക്കാൻ ഒരുപാട് കൂട്ടുകാരും.

പെട്ടെന്നൊരു സുപ്രഭാതത്തിൽ അവൾ ആ വാർത്തയറിഞ്ഞു തന്റെ അച്ഛനും അമ്മയും ബന്ധം വേർപെടുത്തി, സ്വന്തം ജോലി നോക്കി, സ്വന്തം വിജയം മാത്രം ലക്ഷ്യം കണ്ട് വിദേശത്ത് കഴിയുന്നു. തന്റെ പേരിൽ രണ്ടു പേരും മാസാമാസം മത്സരിച്ചു കാശ് അയച്ചു തരുന്നുണ്ട്. അതിനുമാത്രം ഒരു കുറവുമില്ല. ചിരിക്കാൻപോലും ആ കുട്ടി മറന്നുപോയിരുന്നു. പിറ്റേന്ന്, മദർസു പ്പീരിയർ അവളെ പ്രാർത്ഥനയ്ക്കായി വിളിക്കാൻ ചെന്നപ്പോൾ ശാന്തനിദ്രയിൽ കിടക്കുന്ന റാണിയെയാണ് കണ്ടത്. ഏതോ ഒരു ആഗ്രഹം ജീവിതത്തിൽ നിറ വേറാതെ പോയി എന്ന ഭാവം ആ മുഖത്ത് നിഴലിച്ചു കാണാമായിരുന്നു. അവ ളുടെ ആത്മാവ് ദുഃഖമാകുന്ന ഈ ലോകം വിട്ടു പോയിരുന്നു. അവളുടെ കയ്യിൽ അപ്പോഴും ഒരു ഫോട്ടോയുണ്ടായിരുന്നു. അവളുടെ അച്ഛനും അമ്മയും അവ ളുമായി നിൽക്കുന്ന ഫോട്ടോയായിരുന്നു അത്. അവൾ എത്തപ്പെട്ട ആ പുതിയലോകത്തിൽ വച്ച് അവളുടെ ആ സ്വപ്നം നിറവേറുമോ...?

ആകുമായിരിക്കും. നവോത്ഥാന സമൂഹത്തിന്റെ ഒരു ബലിയാടായിരുന്നു ആ കുട്ടി.

**ലിജിനു മോൾ, മണ്ണുവിള, മേലില**

കൂട്ടുകാരുടെ രചനകൾ ക്ഷണിക്കുന്നു. കഥ, കവിത, കടങ്കഥകൾ, ചിത്ര ങ്ങൾ തുടങ്ങിയവ എഴുതി അയയ്ക്കുക. കഥ ഒരു ഫുൾസ്കാപ്പ് പേജിൽ കവി യരുത്.

വിലാസം:-
**ബാലസഭ**
**മലങ്കരസഭ മാസിക**
**ദേവലോകം അരമന, കോട്ടയം-38**

### കവിത

## വനം-മരു

യൗവനമെന്നൊരുവനമുണ്ട്
പച്ചപ്പെന്നും കാണില്ല
വെള്ളിലപോലതു പാറിപ്പോം
ഓർത്തോ മർത്യാ നീയെന്നും
യൗവനമെന്നതു വനമാണ്
കുഴിയതു കാണും അനവധിയായ്
കല്ലുകൾ, ചില്ലുകൾ, മുള്ളുകൾ തേളുകൾ
ഏറെക്കാണും അതിലെല്ലാം
നീങ്ങുക ജാഗ്രതയോടെന്നും
നോക്കിക്കണ്ടു ഗമിച്ചീടിൽ
വ്യഥയതിലാകാപാദങ്ങൾ
വ്യധത പാഴ്മണലായിത്തീരില്ല
തളിരുകളുളവാം അന്നതിലും
തുഷ്ടിപുഷ്ടികളേറീടും
എത്തിച്ചേരാം പരനുടെനികടെ
തെല്ലും സംശയമതിനില്ല.

**കെ. സി. അലക്സാണ്ടർ,**
**പുനലൂർ**

## വചനപാത...

കള്ളത്തുലാസും കള്ളപ്പടികൾ ഇട്ട സഞ്ചിയുമുള്ളവ



## പള്ളി നർമ്മങ്ങൾ

### ഉറക്കം വന്നാൽ...

ഉറക്കം വന്നാലെന്തു ചെയ്യും? ഉറങ്ങുകതന്നെ. അതു കപ്യാർക്കാണെങ്കിലോ.

ഉറക്കത്തിൽ അതി വിദഗ്ദനായ ഒരു കപ്യാർക്ക് അതിന്റെ 'പ്രായോഗിക വിഷമം മനസ്സിലായി. ഉറങ്ങാതെ നോക്കാനെന്തു വഴി? ഉറക്കം വരുമ്പോൾ കണ്ണിൽ ചുവന്നുള്ളിയോ, ഓറഞ്ചുതൊലിയോ, വിക്സോ തേയ്ക്കുക. (സാന്ദർഭിക, ലഭ്യതപോലെ!)

എന്നിട്ടും ഉറങ്ങിയാലോ?

കുർബ്ബാനയിലെ ഖണ്ഡിപ്പിന്റെ നേരം

മറയിട്ടിരിക്കുന്നു. ജനം കാണാതെയുറങ്ങാൻ പറ്റിയ നേരമാണല്ലോ. ഭിത്തിയെന്നു കരുതി ആളൊന്നു ചാരിപ്പോയി. ദേ കിടക്കുന്നു പടികൾ മൂന്നും കടന്ന് വെളിയിൽ...

ശുശ്രൂഷക സംഘത്തിന്റെ ഗീതം ജനം ഏറ്റുപാടുന്നു.

വാതിൽ തുറന്നീ പ്രാർത്ഥനയിൽ...

അർത്ഥപൂർണ്ണമായ ആരാധന!

* * *

### ഗുഡ് ബൈ!

ഗംഭീരൻ പെരുന്നാൾ. ഗംഭീരൻ പെരുന്നാളിന് അത്യുഗ്രൻ റാസ. അത്യുഗ്രൻ റാസായ്ക്ക് എമണ്ടൻ ദൂരം. എമണ്ടൻ ദൂരത്തിന് അടിപൊളി ബാന്റ്. അടിപൊളി ബാന്റിന് ചങ്കുകലക്കുന്ന ആവേശം. എല്ലാം ചേർന്നു വന്നപ്പോൾ ആനന്ദ ലബ്ധിയ്ക്കിനിയെന്തു വേണം! ഭക്തി നിർഭരം കൂടിയായപ്പോൾ പറയാനുമില്ല.

കന്യകമറിയാമിന്റെ കുരിശടിയിൽ അലങ്കരിച്ച ചിത്രത്തിനുമുന്നിൽ വന്നപ്പോൾ വിവേകികളായ ബാന്റുമേളക്കാർ മനം നിറഞ്ഞ് പാടി - പെണ്ണാളേ പെണ്ണാളേ.... (കേരളക്കരയിലെ നസ്രാണികളുടെ കറുത്തമ്മയ്ക്ക്...!)

അടുത്ത കുരിശടി ഗീവർഗീസ് സഹദായുടേത്. കൃത്യമായ പാട്ട് ദാ വന്നു. ഡിങ്കിരി ഡിങ്കിരി ഡിങ്കിരി ഡിങ്കിരി ഡിങ്കിരിപ്പട്ടാളം....!

അടുത്ത പെരുന്നാളിന് വീണ്ടും കാണാം. ഇതേ ദിവസം ഇതേ സമയത്ത്. ഗുഡ് ബൈ!

– ഫാ. തോമസ് പി. ജോൺ, മങ്കുഴി




## മലങ്കരസഭയ്ക്ക് അഭിനന്ദനങ്ങൾ

ഈ സെപ്റ്റംബർ 21-ന് പരുമലയിൽ കൂടിയ അസോസിയേഷനിൽ പ. ബാവ തിരുമനസ്സുകൊണ്ട് മലങ്കര മെത്രാപ്പോലീത്തായുടെ അംശവസ്ത്രം ധരിക്കുകയും സ്വർണവടി പിടിക്കുകയും ചെയ്തത് ഓരോ സഭാംഗവും രോമാഞ്ചത്തോടെയാണ് വീക്ഷിച്ചത്.

ഇക്കാര്യത്തിൽ മലങ്കരസഭാ മാസിക പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു. കാരണം ഈ ആവശ്യം ആദ്യം ഉന്നയിച്ചത് മലങ്കരസഭാ മാസികയാണ് 2005 ഒക്ടോബർ ലക്കം കാതോലിക്കാവാഴ്ചയ്ക്ക് നടപടിക്രമം ഉണ്ടാകണം എന്ന ലേഖനത്തിൽ. അതിലെ മറ്റു നിർദ്ദേശങ്ങളും നടപ്പാക്കുമെന്ന് പ്രതീക്ഷിക്കുന്നു.

**പ്രൊഫ. ജോൺകുട്ടി പി.,**
**കൊട്ടാരക്കര**

❖

## നല്ല 'വർത്തമാനം'

'വർത്തമാനം' ഏറെ മികവു പുലർത്തുന്നു. കാലചക്രത്തിന്റെ ചൂണ്ടു പലകയായി ഇതു വർത്തിക്കുന്നു എന്നു പറഞ്ഞാൽ അതിശയോക്തിയില്ല. ചർച്ച ചെയ്ത പല കാര്യങ്ങളും അതേ രീതിയിൽ സംഭവിക്കുന്നു എന്നത് ഒരു പ്രവാചക ശബ്ദത്തിന്റെ പരിവേഷം അതിനു നൽകന്നുണ്ട്. ഭാവിയിലേക്കുള്ള ചുവടു വെയ്പും ഭൂതകാലത്തിന്റെ ഓർമ്മക്കുറിപ്പും. ജേക്കബ് കുര്യനച്ചന് അഭിനന്ദനങ്ങൾ. രണ്ടാമൂഴം പോലുള്ള പുരാവൃത്തത്തിന്റെ കുറിക്കുകൊള്ളുന്ന കുറിപ്പുകൾ ഏറെ നന്ന്. നിലവറയെ ഭേദിക്കുന്ന ശരങ്ങൾ. കൊള്ളാം! മലങ്കര സഭ മാസികയ്ക്കു ഭാവുകങ്ങൾ.

**ഡോ. മനോജ് വർഗ്ഗീസ്,**
**തിരുവനന്തപുരം**

## ശബ്ദ നിയന്ത്രണം

"പത്തു കമ്പിയുള്ള വീണ" എന്ന് രാജാവും നിബിയുമായ ദാവീദ് മനുഷ്യനെപ്പറ്റി പറഞ്ഞിരിക്കുന്നു. ദൈവസാന്നിദ്ധ്യം നിറഞ്ഞിരിക്കുന്ന ദേവാലയത്തിൽ ദൈവാരാധനയ്ക്കായ് ജനം കടന്നു വരുന്നു. ബഹു. വൈദീകനോട് ചേർന്ന് സഭ ഒന്നടങ്കം ഏക സ്വരത്തിൽ ഒരേ ഈണത്തിൽ ഐക്യമത്യപ്പെട്ട് പ്രാർത്ഥനകളും ഗാനങ്ങളും ചൊല്ലിയാണ് എല്ലാ വി. കൂദാശകളും പൂർത്തിയാക്കേണ്ടത്. എന്നാൽ മനുഷ്യന്റെ ശബ്ദ പരിധിക്ക് ഉപരിയായി മൈക്കിന്റെ ശബ്ദം ഉയർന്ന് നിൽക്കുന്നതിനാൽ ജനങ്ങൾക്ക് ആരാധനയിൽ പങ്കെടുക്കുവാൻ കഴിയുന്നില്ല. വാതുറന്ന് ദൈവത്തെ ആരാധിക്കുവാനുള്ള വ്യക്തികളുടേയും സമൂഹത്തിന്റെയും ശബ്ദസ്വാതന്ത്ര്യത്തിന്മേലുള്ള കടന്നുകയറ്റമാണിത്.

വി. കുർബ്ബാനയർപ്പിക്കുന്ന ബഹു. വൈദീകന് മൈക്ക് നൽകുകയും മറ്റുള്ളവർക്ക് നൽകിയിരിക്കുന്ന മൈക്കിന്റെ ശബ്ദം ആരാധനയിൽ പങ്കെടുക്കുന്ന സമൂഹത്തിന്റെ ആകെ ശബ്ദത്തെക്കാൾ ഒട്ടും കൂടാതെ ക്രമീകരിക്കുന്നത് നല്ലതെന്നു കരുതുന്നു. കൂടാതെ എല്ലാ മാസത്തിലും ഒരു ഞായറാഴ്ചയെങ്കിലും ബഹു. വൈദീകന് മാത്രം മൈക്ക് നൽകുകയും മറ്റെല്ലാ മൈക്കും നിർത്തിവെച്ച് ജനങ്ങൾക്ക് സ്വശബ്ദം ഉപയോഗിക്കുവാൻ അവസരം നൽകുകയും ചെയ്താൽ ആരാധനകളിൽ ജനപങ്കാളിത്തം വർദ്ധിച്ചുവരുമല്ലോ.

"ഇമ്പമെഴും നിൻപാട്ടിൽ ശ്രദ്ധിച്ചീടും നിൻ
ആടുകളെ മൂശയെപ്പോൽ തൃക്കൈ വാഴ്ത്തേണം"

സകലതും ഉചിതമായും ക്രമമായും നടക്കട്ടെ.

**സക്കറിയ കുര്യൻ,**
**മുണ്ടുകോട്ടയ്ക്കൽ, റാന്നി**

❖

## എട്ടുനൊയമ്പിനെപ്പറ്റി

പുരോഹിതന്മാർ ആവർത്തിച്ചു പറയാറുണ്ട് എട്ടുനൊയമ്പ് കാനോനികമല്ല, സഭ ഇതംഗീകരിച്ചിട്ടില്ല എന്നും മറ്റും. ഇത് നമ്മുടെ അച്ചന്മാരെക്കൊണ്ട് തുടർന്നും പറയിക്കണമോ? യുക്തിഭദ്രതയില്ലാതെയും നിബന്ധനകൾക്കു വിരുദ്ധമായുമാണ് നാം ഇതൊക്കെ ചെയ്യുന്നതെന്ന് അക്രൈസ്തവർ പോലും സംബന്ധിക്കുന്ന ഈ സന്ദർഭങ്ങളിൽ പറയപ്പെടുന്നത് നിർഭാഗ്യകരം തന്നെ.

ശിഷ്യന്മാർ കതിരുകൾ പറിച്ച് ഗോതമ്പുമണികൾ കൊറിച്ചപ്പോൾ യേശു തമ്പുരാൻ അതിനെ ന്യായീകരിച്ചതു നമുക്കറിയാം. കാനോൻ മനുഷ്യൻ വേണ്ടിയല്ലേ? എട്ടുനോമ്പുകൂടി കാനോനികമാക്കുന്നതിനുള്ള വൈഷമ്യങ്ങൾ വളരെ യധികമുണ്ടോ? നമ്മുടെ അച്ചന്മാർ മേൽ പ്രകാരം മുഷിപ്പുണ്ടാക്കുന്ന പ്രസ്താവനകൾ ചെയ്യുന്നത് ഒഴിവാക്കപ്പെടേണ്ടതു തന്നെ. എട്ടുനൊയമ്പുകൂടി കാനോനിക നൊയമ്പാക്കണമെന്ന് പ. സുന്നഹദോസിനോടപേക്ഷിക്കുന്നു.

മറ്റൊരു ചെറിയ കാര്യം കൂടി ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. വി. മാതാവിന്റെ ജനനപ്പെരുനാളിന്റെ പരസ്യങ്ങൾ പലയിടത്തും വഴി വിട്ടു പോകുന്നു. ബാനറുകളിലും നോട്ടീസുകളിലും ജനനപെരുനാൾ എന്നു പറയേണ്ടിടത്ത് എട്ടു നോയമ്പു പെരുന്നാൾ എന്നു പറയുന്നുണ്ട്. വി. മാതാവിന്റെ ജനനപ്പെരുന്നാളാണ് നാം അനുഷ്ഠിക്കുന്നത്, എട്ടു നോമ്പുപെരുനാളല്ല. അനുഷ്ഠാനങ്ങൾക്ക് അർത്ഥവും സാംഗത്യവുമുണ്ട്. അവയെമറ്റൊരു ദിശയിൽ നോക്കിക്കാണരുത്.

**കെ.തോമസ് വർഗീസ്,**
**പുത്തൂപ്പള്ളിൽ, നിരണം**

❖

## വിശുദ്ധനാട് - തീർത്ഥയാത്ര

കേളീ ടൂർസും മർത്തമറിയം സമാജവുമായി സഹകരിച്ച് വിശുദ്ധനാട് തീർത്ഥാടനം ഡിസംബർ 10-ന്. കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ നേതൃത്വം നൽകും.

ഉന്നതനിലവാരമുള്ള ഹോട്ടലുകളിൽ താമസവും ഭക്ഷണവും. കൂടുതൽ വിവരങ്ങൾക്ക്:-

**സെക്രട്ടറി,**
**മർത്തമറിയം സമാജ മന്ദിരം,**
**കഞ്ഞിക്കുഴി, കോട്ടയം-4;**
**ഫോൺ: 9847478894,**
**9446602618,**

# ജീവകാരുണ്യ സംഗമമായ് 'ഗ്രാമദർശൻ'

മലങ്കര ഓർത്തഡോക്സ് സഭയുടെ കൽക്കട്ടാ ഭദ്രാസനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഇടവക വിദ്യാഭ്യാസ സഹായം, വൈദ്യസഹായം, ഭവനിർമ്മാണ സഹായം, ഗ്രാമീണ മിഷൻ സഹായങ്ങൾ തുടങ്ങി അതുല്യ സംഭാവനയാണ് നൽകുന്നത്. മാർ ഗ്രീഗോറിയോസ് ഇടവകയുടെ ഈ വർഷത്തെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ പൂർത്തീകരണമായി കോട്ടയം ദേവലോകം അരമനയിൽ വച്ച് 'ഗ്രാമദർശൻ' സംഘടിപ്പിക്കുകയുണ്ടായി. സെപ്റ്റംബർ മാസം 17-ാം തീയതി ദേവലോകം അരമന കണ്ട പ്രൗഢ ഗംഭീരമായ സമ്മേളനം ജീവകാരുണ്യ പ്രവർത്തനങ്ങളുടെ പ്രഖ്യാപനം കൂടിയായിരുന്നു.



മന്ത്രി ശ്രീ. മുല്ലക്കര രത്നാകരൻ സമ്മേളനം ഉദ്ഘാടനം ചെയ്യുന്നു.

മസ്ക്കറ്റ് ഇടവക വികാരി സ്വാഗത പ്രസംഗത്തിൽ സൂചിപ്പിച്ചതുപോലെ കേവലം പദവികൾക്കായുള്ള ആഘോഷമോ പ്രഖ്യാപനമോ ആയിരുന്നില്ല 'ഗ്രാമദർശന്റെ' ലക്ഷ്യം. കരുണയുടെ കൈ ആവശ്യമായ മേഖലകൾ ഇനിയുമേറെ സഞ്ചരിക്കാനുണ്ട് എന്ന ഓർമ്മപ്പെടുത്തലായിരുന്നു അത്. സമ്മേളനം ആഭ്യന്തര പ്രാധാന്യം നൽകിയത് നാല് കാര്യങ്ങൾക്കായിരുന്നു. 1) ഭദ്രാസന പിതാവിനെ ആദരിക്കൽ, 2) ഗ്രാമങ്ങളിൽ സൂര്യോദയം (ഗ്രാമീണ മിഷൻ ഡോക്യുമെന്ററി) പ്രകാശനം 3) തണൽ-ഭവന നിർമ്മാണ പദ്ധതി 4) ദേവാലയ പുനരുദ്ധാരണ ഫണ്ട് വിതരണം. ഇവിടെ മസ്ക്കറ്റ് ഇടവകയും സമ്മേളനവും പിന്നാമ്പുറങ്ങളായി അവശേഷിക്കെ ഉത്തരേന്ത്യയും ഗ്രാമീണ മിഷനും അഗതികളും മുഖ്യധാരാചിത്രങ്ങളായി തെളിയുന്നു.

കൽക്കട്ടാ ഭദ്രാസനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഭിലായ് മിഷൻ ഉത്തരഭാരതത്തിന്റെ വിവിധ മേഖലകളിൽ വിപ്ലവകരമായ മാറ്റങ്ങൾ സൃഷ്ടിക്കുന്നു. ദക്ഷിണ ഭാരതത്തെ അപേക്ഷിച്ച് അവിശ്വസനീയമാം വിധം പിന്നിൽ നില്ക്കുന്ന ഉത്തരേന്ത്യയുടെ ഇരുണ്ട ഭൂമികകൾക്ക് ഇത് പുതുവെളിച്ചത്തിന്റെ ഉത്സവം. അഭി. തിരുമേനിയും, മിഷൻ പ്രവർത്തകരും സ്നേഹത്തിന്റെ പര്യായപദങ്ങളാകുന്നു. ഏകദേശം 150

## വികാരിയുടെ കത്ത്

കർത്താവിൽ പ്രിയ സഹോദരങ്ങളേ,

മസ്ക്കറ്റ് മാർ ഗ്രിഗോറിയോസ് ഇടവകയുടെ ഈ വർഷത്തെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായുള്ള കർമ്മപദ്ധതികൾ പൂർണ്ണമായിക്കൊണ്ടിരിക്കുന്നു. പുറം നാട്ടിലെ തിരക്കുകൾക്കും, പ്രയാസങ്ങൾക്കുമിടയിൽ സഭയെയും, സമൂഹത്തേയും സ്നേഹിക്കുന്ന ഒരു കൂട്ടം വിശ്വാസികളുടെ നന്മയാണിവിടെ വെളിച്ചം കാണുന്നത്. സ്ഥാനമോ പ്രശസ്തിയോ മോഹിച്ചിട്ടല്ല, സമൂഹത്തിൽ അവശതയനുഭവിക്കുന്നവരുടെ ചിത്രം ഇനിയുമേറെ വലുതാണ് എന്ന ബോധ്യമാണ് ഇത്തരമൊരു സപ്ലിമെന്റ് പുറത്തിറക്കുവാൻ പ്രേരിപ്പിക്കുന്നത്. കൽക്കട്ടാ ഭദ്രാസനത്തിന്റെ മിഷൻ പ്രവർത്തനങ്ങളും ഞങ്ങളുടെ നല്ല ഇടയൻ അഭി. ഡോ. സ്തേഫാനാസിയോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ കർമ്മവീഥികളും, തണൽ ഭവനദാന പദ്ധതിയും, ദേവാലയ പുനരുദ്ധാരണവുമൊക്കെ കോർത്തിണക്കി പ്രവർത്തനം കാഴ്ച വയ്ക്കുവാൻ ഞങ്ങൾക്കു സാധിച്ചു. പൂർണ്ണത അവകാശപ്പെടുന്നില്ല എങ്കിലും ഒപ്പം നിന്നു ശക്തി പകർന്ന 17 ഓളം കമ്മറ്റിയംഗങ്ങൾ പ്രത്യേകിച്ച് ട്രസ്റ്റി ശ്രീ. മാമ്മൻ ജോർജ്, സെക്രട്ടറി ബോബൻ മാത്യു തോമസ്, കോ-ട്രസ്റ്റി തോമസ് കെ. സി. പ്രോഗ്രാം കൺവീനർ സാം വർഗീസ്... ഓർക്കാൻ പേരുകളേറെ, സഹകരിച്ച എല്ലാവർക്കും നന്ദി.

മസ്ക്കറ്റ് മാർ ഗ്രിഗോറിയോസ് ഇടവകയ്ക്കുവേണ്ടി,

**ഫാ. ഷാജി മുകടിയിൽ (വികാരി)**

ഓളം ഗ്രാമങ്ങളിൽ ഭിലായ് മിഷൻ പ്രവർത്തനങ്ങൾ തുടരുന്നു. ഗ്രാമങ്ങളിലെ പ്രവർത്തനങ്ങൾക്കു പുറമെ പട്ടണങ്ങൾ കേന്ദ്രമാക്കി അദ്ദേഹം നടത്തിവരുന്ന വിദ്യാഭ്യാസ-തൊഴിൽ പരിശീലന പരിപാടികളും സ്മരിക്കേണ്ടിയിരിക്കുന്നു. സ്ക്കൂൾ വിദ്യാർത്ഥി മുതൽ ജയിൽ അന്തേവാസി വരെ ഉൾപ്പെടുന്ന സ്നേഹ സാമ്രാജ്യം. നവഭാരത സൃഷ്ടിയിൽ ആരും ദർശിച്ചിട്ടില്ലാത്ത കർമ്മവീഥി. വിദ്യാഭ്യാസ പ്രക്രിയയിൽ 'പകിടി'യെ പടിക്കു പുറത്തു നിൽക്കുന്ന



പ്രൗഢഗംഭീരമായ സദസ്സിന്റെ ദൃശ്യം

മൂല്യബോധം സാക്ഷര കേരളത്തിന് ആശ്ചര്യമായേക്കാം. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനകരമായ ഒരു മേൽവിലാസം.

കാൽ നൂറ്റാണ്ടിലേറെയായി തുടരുന്ന ഈ നിശബ്ദ വിപ്ലവം "ഗ്രാമങ്ങളിൽ സൂര്യോദയ"മെന്ന ഡോക്യുമെന്ററി ഫിലിമിലൂടെ പുറം ലോകത്തിന് പരിചയപ്പെടുത്തുകയാണ്. കൽക്കട്ടാ ഭദ്രാസനത്തിന്റെ ഉത്സാഹശീലമുള്ള പ്രവർത്തകരും പ്രവർത്തനങ്ങളും ഓർത്തഡോക്സ് സഭയുടെ പോലും അകവൃത്തങ്ങളിൽ ഒതുങ്ങി നിന്നിരുന്നു. ഇടകൈയ്യും വലംകൈയ്യും തിരിച്ചറിയാത്ത ഉത്തരഭാരത ഗ്രാമീണന്റെ നിസ്സഹായ മുഖം ആദം ക്രിയേഷൻസ് ഒപ്പിയെടുത്തു. ഫാ. റ്റി. എം. ഇടയാടിയും, ഫാ. തോമസ് പി. മുകളിലും രചനയും സംവിധാനവും നിർവ്വഹിച്ച 'ഗ്രാമങ്ങളിൽ സൂര്യോദയം' എന്ന ഡോക്യുമെന്ററി സാമൂഹ്യ സേവനത്തിന് ആത്മശാന്തി പകരുന്ന കാഴ്ചയാണ്.

മാർ ഗ്രീഗോറിയോസ് ഇടവകയുടെ ഈ വർഷത്തെ ജീവകാരുണ്യ പ്രവർത്തനമാണ് 'തണൽ' - ഭവന നിർമ്മാണ പദ്ധതി. കേരളത്തിലങ്ങോളമിങ്ങോളം ഭവനരഹിതരായ ഇരുപതു കുടുംബങ്ങളെ പുനരധിവസിപ്പിക്കാനുള്ള പദ്ധതിയാണിത്. ദേവലോകം അരമന ഹോളിലാണ് പ്രൗഢഗംഭീരമായ ഈ ചടങ്ങു നടന്നത്.

കയ്യില്ലാത്തവന് കയ്യായി, കണ്ണില്ലാത്തവന് കണ്ണായി പ്രവർത്തിക്കുന്ന മനുഷ്യസ്നേഹികളെപ്പറ്റി പരാമർശിച്ചുകൊണ്ട് പ. ബാവാ നടത്തിയ അദ്ധ്യക്ഷ പ്രസംഗം ശ്രദ്ധേയമായിരുന്നു.

കൃഷിയും, സംസ്ക്കാരവും, മനുഷ്യബന്ധങ്ങളും സംയോജിപ്പിച്ച് ബഹു. കൃഷി മന്ത്രി മുല്ലക്കര രാമചന്ദ്രൻ നടത്തിയ ഉദ്ഘാടന പ്രസംഗം വാചാലതകൊണ്ടും ജീവിത യാഥാർത്ഥ്യങ്ങൾകൊണ്ടും സമ്പുഷ്ടമായിരുന്നു.

ഭിലായ് മിഷനെയും അതിന്റെ തലവനായ അഭി. തിരുമേനിയെയും പരിചയപ്പെടുത്തി ഫാ. ഡോ. ഏബ്രഹാം ഉമ്മൻ വിജ്ഞപ്തി പ്രസംഗം നടത്തി. ശ്രീ. ഗീവർഗ്ഗീസ് യോഹന്നാൻ ജീവിതരേഖ സമർപ്പിച്ചു. ഗ്രാമങ്ങളിൽ സൂര്യോദയം ഡോക്യു. ഫിലിം ബഹു. ഡപ്യൂട്ടി സ്പീക്കർ ജോസ് ബേബി പ്രകാശനം ചെയ്തു. ശ്രീ. ജോസഫ് എം. പുതുശേരി എം.എൽ.എ., ദേവാലയ നിർമ്മതി ഫണ്ട് വിതരണം ചെയ്തു.

റൈറ്റ്. റവ. ഡോ. സാം മാത്യു, അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്, അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ്, അഭി. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, അഭി. ഔഗേൻ മാർ ദീവന്നാസ്യോസ് എന്നിവർ ആശംസകളർപ്പിച്ചു.

അഭി. തേവോദോസ്യോസ് തിരുമേനി മറുപടി പ്രസംഗം നടത്തി.

ഇടവക ട്രസ്റ്റി മാമ്മൻ ജോർജ് കൃതജ്ഞത പ്രകാശിപ്പിച്ചു.





നന്ദി: അഭി. തിരുമേനിയുടെ മറുപടി പ്രസംഗം



## സ്നേഹാഞ്ജലി സമർപ്പണം

സ്വാതന്ത്ര്യത്തിന്റെ അൻപതാണ്ടുകൾ പിന്നിട്ടിട്ടും സമത്വത്തിന്റെയും സാഹോദര്യത്തിന്റെയും കേട്ടു കേൾവിയില്ലാത്ത ഭാരതത്തിന്റെ ഭൂമികകൾ വികസനത്തിന്റെ ചാലകങ്ങളാകുന്ന റോഡുകൾ പുനഃനിർമ്മിതിക്ക് മുറവിളികൂട്ടുമ്പോൾ ഒറ്റയടിപ്പാതകളിൽ വടിയൂന്നി, നടക്കുന്ന പഥികർ. പുകയുതിർക്കുന്ന വ്യവസായത്തിന്റെ മുറ്റിത്തഴപ്പിൽ നഗര സംസ്ക്കാരങ്ങൾ കൊഴുത്തു വളരുമ്പോൾ, അന്നത്തിനു മുന്നിൽ തീയൂതി തളരുന്ന ഉൾവാസികൾ... ഇന്ത്യയുടെ ആത്മാവിനെ താരാട്ടു പാടിയുറക്കുന്നവർ. ഒരു തിരിച്ചറിയൽ കാർഡിന്റെ വിലപോലുമില്ലാത്ത മനുഷ്യൻ സ്വയം ചോദിക്കുന്നു ഞാൻ ആരാണ്? ഇതാ ദരിദ്രന്റെ നെഞ്ചിൽ തൊടുന്ന സുവിശേഷം... അറിവായി... അപ്പമായി... ആരോഗ്യമായി... "വലിയ ബാബ" എന്ന് ഗ്രാമീണർ വിളിക്കുന്ന ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ്, അത്മായ ട്രസ്റ്റി ശ്രീ. പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര സമ്മേളനത്തിൽ അഭി. തിരുമേനിയെ പൊന്നാട അണിയിച്ചാദരിച്ചു.

## ഗ്രാമങ്ങളിൽ സൂര്യോദയം

കണ്ട കാഴ്ചകൾ ദയനീയവും കാണാത്തവ ഭീകരമെന്നുള്ള തിരിച്ചറിവ്... ആരോ വേഷം കെട്ടിച്ച ജന്മങ്ങൾ, ആടിതീർക്കാൻ വെമ്പൽകൊള്ളുന്നു എന്ന തോന്നൽ... ഒരു നെരുപ്പോടായി നീറുന്നു. അക്രമികൾ അല്ല, സഹായികളാണ് ഞങ്ങളെന്ന വിശ്വാസം ഒരു പുഞ്ചിരിയായി തിരിച്ചു നൽകുന്നു. ജീവിത നാടകങ്ങൾക്കിടയിൽ വൈകി വീണ്ടുവിചാരത്തിന് സമയം കണ്ടെത്തുന്നവരുടെ ഗ്രാമങ്ങളിലേക്ക് ഒരു നേർക്കാഴ്ച-"ഗ്രാമങ്ങളിൽ സൂര്യോദയം" രചന, സംവിധാനം-ഫാ. ടി. എ. ഇടയാടി, ഫാ. തോമസ് പി. മുകളിൽ. ക്യാമറ-ബാബുരാജ്, നിർമ്മാണം-മാർ ഗ്രീഗോറിയോസ് ഇടവക, മസ്ക്കറ്റ്. ഡോക്യുമെന്ററി ഫിലിമിന്റെപ്രകാശനം ഡപ്യൂട്ടി സ്പീക്കർ ശ്രീ. ജോസ് ബേബി നിർവ്വഹിച്ചു.

## തണൽ-ഭവനദാന പദ്ധതി

എനിക്ക് വിശന്നു, നിങ്ങളെനിക്ക് ഭക്ഷിപ്പാൻ തന്നു, ഈശ്വരന്റെ വിശപ്പും ദാഹവും സമൂഹത്തിലാണ് നിലനിൽക്കുന്നതെന്ന് തിരിച്ചറിയുന്ന മനുഷ്യരുടെ പ്രാതിനിത്യമായ് 'മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഓത്തഡോക്സ്' ഇടവക. മലങ്കരസഭയുടെ ജീവികാരുണ്യത്തിന്റെ കൈവഴികൾ, ..ഇടവകയുടെ പ്രവർത്തന പാതകളിൽ ഈ സുദിനം ഒരു നാഴികകല്ലാണ്. മരുഭൂമിയിലെ കൊടുംചൂടിലും കാരുണ്യത്തിന്റെ വറ്റാത്ത ഉറവയായി തങ്ങളുടെ സഹോദരങ്ങളുടെ എല്ലാ ദുഃഖങ്ങളിലും പങ്കുചേരുവാൻ മസ്ക്കറ്റ് ഇടവകയ്ക്ക് സാധിച്ചുവരുന്നു. തണൽ ഭവനദാന പദ്ധതിയുടെ ഔപചാരിക ഉദ്ഘാടനം ശ്രീ. ജോസഫ് എം. പുതുശേരി എം.എൽ.എ. നിർവ്വഹിച്ചു.ദേവാലയ നിർമ്മാണം, ഭവന നിർമ്മാണം, വിദ്യാഭ്യാസം, ആതുര ചികിത്സാ സഹായം, മറ്റു മിഷൻ.. പ്രവർത്തനങ്ങൾ. മസ്ക്കറ്റ് ഇടവക ജീവകാരുണ്യ പ്രവർത്തനങ്ങളിൽ തനത്മുദ്ര പതിപ്പിക്കുന്നു.

## ദേവാലയ പുനരുദ്ധാനരണ പദ്ധതി

വടക്കൻ കേരളത്തിലെ പിന്നോക്കാവസ്ഥയിൽ നിൽക്കുന്ന ദേവാലയങ്ങൾക്ക് സാമ്പത്തിക സഹായം നൽകുന്നതിന്റെ ഭാഗമായി ബത്തേരി ഭദ്രാസനത്തിലെ ഒരു ഇടവകയ്ക്ക് ദേവാലയ പുനർനിർമ്മിതിക്കായി സാമ്പത്തിക സഹായം നൽകുകയുണ്ടായി. അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി ആദ്യ ഗഡു ഏറ്റു വാങ്ങി.

# ഭിലായ് മിഷൻ :
## പ്രേഷിത പ്രവർത്തനത്തിന്റെ അതുല്യമായ രൂപ നിദർശനം :

**ഫാ. ഡോ. ഏബ്രഹാം ഉമ്മൻ,** (ഉപാദ്ധ്യക്ഷൻ ഭിലായ് സെന്റ് തോമസ് മിഷൻ)

*(അഭി. ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഗ്രാമീണ മിഷനെ ആസ്പദമാക്കി നിർമ്മിച്ച "ഗ്രാമങ്ങളിൽ സൂര്യോദയം" എന്ന ഡോക്യുമെന്ററിയുടെ പ്രകാശന വേളയിൽ ചെയ്ത വിജ്ഞപ്തി പ്രസംഗത്തിന്റെ ചുരുക്കം.)*

മലങ്കരസഭയുടെ തമസ്ക്കരണത്തിന്റെ ഈ നാളുകളിൽ നമുക്ക് വെളിച്ചം പകരുന്ന, ആശ്വാസ മരുളുന്ന ചില വ്യക്തികളെയും പ്രസ്ഥാനങ്ങളെയും ദൈവം ഈ സഭയിൽ തന്നെ എഴുന്നേല്പിക്കുന്നുണ്ട് എന്ന വസ്തുത ചാരിതാർത്ഥ്യജനകമാണ്. ഇതിന്റെ ഒരു ഉത്തമ ഉദാഹരണമാണ് കൽക്കത്ത ഭദ്രാസനാധിപനും, ഭിലായ് സെന്റ് തോമസ് മിഷന്റെ മാർഗ്ഗ ദർശിയുമായ അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി.

മഹത്വത്തിലേക്കുള്ള മാർഗ്ഗങ്ങൾ രണ്ടാണെന്ന് ആരോ എഴുതിയിട്ടുള്ളത് ഓർക്കുന്നു. ഒന്നുകിൽ നാമെന്തെങ്കിലും നന്നായി എഴുതുക. അത് മറ്റുള്ളവർ വായിക്കാനിടയാകും. അല്ലെങ്കിൽ നാമെന്തെങ്കിലും നന്നായി ചെയ്യുക. മറ്റുള്ളവർ അതേപ്പറ്റി എഴുതിക്കൊള്ളും. മാർ തേവോദോസ്യോസിന്റെ മഹത്വം രണ്ടാമത്തെ മാർഗ്ഗത്തിലൂടെയാണ് വന്നുകൊണ്ടിരിക്കുന്നത്. താൻ അധികമൊന്നും സംസാരിച്ചിട്ടില്ല, എഴുതിയിട്ടില്ല. എന്നാൽ ധാരാളം പ്രവൃത്തിച്ചിട്ടുണ്ട്. അതേപ്പറ്റി മറ്റുള്ളവർ എഴുതാനും വായിക്കാനും തുടങ്ങിയിട്ടേയുള്ളൂ.

മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഇടവക മുൻകൈ എടുത്ത് നിർമ്മിച്ച "ഗ്രാമങ്ങളിൽ സൂര്യോദയം" എന്ന ഡോക്യുമെന്ററി ഇവിടെ പ്രകാശനം ചെയ്യുകയാണ്. ആ ഇടവകയോടും ഇതിന്റെ സ്ക്രിപ്റ്റ് തയ്യാറാക്കി സംവിധാനം ചെയ്ത ബഹു. തോമസ് ഏബ്രഹാം ഇടയാടി അച്ചനോടും, തോമസ് പി. മുകളിൽ അച്ചനോടും ഛായാഗ്രഹണം നിർവ്വഹിച്ച മനോരമ വിഷൻ ബാബുരാജിനോടും സംഘത്തോടും മലങ്കരസഭക്ക് പ്രത്യേകിച്ച് കൽക്കത്ത ഭദ്രാസനത്തിന് ഉള്ള അകൈതവമായ നന്ദി ഈ അവസരത്തിൽ പ്രകാശിപ്പിക്കുന്നു.

പണ്ട് കാലങ്ങളിൽ ഇരുണ്ട ഭൂഖണ്ഡമായ ആഫ്രിക്കയെപ്പോലെ അനഭിഗമ്യമായിരുന്ന ഉത്തരേന്ത്യയിലേക്ക് ഒരു ഡേവിഡ് ലിവിംഗ്സ്റ്റണേപ്പോലെ സാഹസികനായ സുവിശേഷകനായി, സഭാ തീക്ഷ്ണതയുള്ള യുവ വൈദികനായി ഫാ. പുന്നൂസ് മദ്ധ്യപ്രദേശിലെ ജബൽപ്പൂരിലേക്ക് ഏകദേശം അര നൂറ്റാണ്ടിനുമുമ്പ് കടന്നു ചെന്നപ്പോൾ മലങ്കരസഭയുടെ ഒരു പുതിയ മിഷനറിയുഗം ആരംഭിക്കുകയായിരുന്നു. ഉത്തരേന്ത്യയിൽ ചിതറിപ്പാർക്കുന്ന ഓർത്തഡോക്സ് സഭാ മക്കളുടെ ആത്മീയ ഉന്നമനമായിരുന്നു തന്റെ ലക്ഷ്യമെങ്കിലും തദ്ദേശവാസികളുടെ വിദ്യാവിഹീനതയും, ദാരിദ്ര്യവും പിന്നോക്കനിലയും തന്റെ ഹൃദയത്തിലുണ്ടാക്കിയ വ്യഥയും, സഹോദരീ സഭകളുടെ ഉദാത്തമായ സേവനരീതികളും കണ്ടും കേട്ടും പഠിച്ച അറിവും, അതിപുരാതനമായ നമ്മുടെ സഭയുടെ സുവിശേഷ താല്പര്യമില്ലായ്മയിൽ ഉണ്ടായ കുറ്റബോധവും പുന്നൂസച്ചനെ (മാർ തേവോദോസ്യോസിനെ) ഉത്തരേന്ത്യൻ ഗ്രാമങ്ങളിലേക്കെത്തിച്ചു.

1973-ൽ പ. മാർത്തോമ്മാ ശ്ലീഹായുടെ 19-ാം ശതാബ്ദി സ്മാരകമായി മലങ്കര സഭയുടെ ആദ്യത്തെ ഉത്തരേന്ത്യൻ മിഷൻ ഭിലായിൽ ആരംഭിച്ചപ്പോൾ അതു പലതുകൊണ്ടും നൂതനമായ ഒരു കാൽവെയ്പായിരുന്നു. സുവിശേഷീകരണത്തിന്റെ ചരിത്രത്തിൽ നാം വായിക്കുന്ന ക്രേയ്മർ-ഹോക്കിംഗ് ബൗദ്ധീക വാഗ്വാദങ്ങളിലൊന്നും ഉൾപ്പെടാതെ, ആരെയും മതം മാറ്റത്തിന് നിർബന്ധിക്കാതെ, എളിയ രീതിയിൽ പ്രവർത്തിച്ച് ഭിലായിലെ കൂർദ് ഗ്രാമീണരോട് താദാത്മ്യപ്പെടാനാണ് പുന്നൂസച്ചനും കൂട്ടരും ആഗ്രഹിച്ചത്. സ്വന്തം സമ്പാദ്യം കൊണ്ടും സഭയിൽ നിന്ന് ലഭിച്ച തുച്ഛമായ ഗ്രാന്റു കൊണ്ടും കുറെ സ്ഥലം വാങ്ങിച്ച് അവിടെ കൃഷി ചെയ്യാനാണ് അവർ തുനിഞ്ഞത്. സാധാരണ യൂറോപ്യൻ മിഷനറിമാർ ചെയ്തിരുന്നതുപോലെ ഒരു വലിയ മിഷൻ ബംഗ്ലാവ് പണിത് അതിനു ചുറ്റും ഒരു വലിയ മതിലുകെട്ടി മിഷൻ കോമ്പൗണ്ട് ചുറ്റുപാടുകളിൽ നിന്ന് വേർതിരിച്ച് നിർത്താനായിരുന്നില്ല അവരുടെ ഉദ്ദേശം. മറിച്ച് തങ്ങൾ കർമ്മ ഭൂമിയായി തെരഞ്ഞെടുത്ത സ്ഥലത്തെ മനുഷ്യരുമായി ഇഴുകിച്ചേർത്ത് അവരെ കഴിയുന്നിടത്തോളം ഉയർത്താനുള്ള പരിശ്രമമായിരുന്നു അത്.

പുന്നൂസച്ചൻ (മാർ തേവോദോസ്യോസ്) സ്വന്തം കൈകൾ കൊണ്ട് അദ്ധ്വാനിക്കുന്നത് ഏറ്റവും ശ്രേഷ്ഠമായി കരുതി. മിഷൻ സെന്ററിലെ അംഗങ്ങൾ മിഷന് കിട്ടുന്ന സംഭാവനകൾ കൊണ്ട് ഉപജീവിക്കുന്നത് ശരിയല്ല; അതിനായി സ്വയം അദ്ധ്വാനിക്കുകയാണ് വേണ്ടത് എന്നതായിരുന്നു അദ്ദേഹത്തിന്റെ ദൃഢനിശ്ചയം. ചുരുക്കത്തിൽ കൃഷി നടത്തിപ്പുകൊണ്ട് രണ്ടു കാര്യങ്ങൾ സാധിച്ചു. 1) മിഷൻ സെന്റർ സ്വയം പര്യാപ്തത നേടി. 2) ഗ്രാമീണർ കൃഷിയുടെ ശരിയായ രീതികൾ പഠിച്ചു ഈ സി.ഡി.യിൽ കാണുന്നതുപോലെ കൃഷി, കന്നുകാലി, വളർത്തൽ, മത്സ്യം വളർത്തൽ തുടങ്ങിയതിന്റെ പിന്നിലെ രഹസ്യം ഇതാണ്.

ഭിലായ് മിഷനും ആരംഭത്തിൽ ഒരു ചാരിറ്റി മിഷൻ-ദീനാനുകമ്പ മിഷൻ പോലെ പ്രവർത്തിച്ചിരുന്നു. ബാലികാബാല ഭവനങ്ങൾ അവിടെയുണ്ടായിരുന്നു. അതിലും ചില വ്യത്യാസങ്ങൾ കാണാം. അനാഥാലയത്തിലെ അംഗങ്ങളെ വളർത്തുക മാത്രമല്ല അവർക്ക് ജോലി നൽകി, വിവാഹം കഴിപ്പിച്ച് ജീവിത സ്ഥിരതയുള്ളവരാക്കുകയും ചെയ്തു. അനാഥരായി വന്നവരെ സനാഥരാക്കി തീർത്തു.

എന്നാൽ ദീനാനുകമ്പ മാത്രമാണ് മിഷൻ എന്നുള്ള സങ്കല്പത്തിൽ നിന്ന് ഭിലായ് മിഷൻ ബഹുദൂരം മുന്നോട്ടുപോയി. തത്ഫലമായി ഉണ്ടായതാണ് ഗ്രാമീണ മിഷൻ. ഈ ഗതി വ്യതിയാനത്തിന് പിമ്പിൽ പ്രധാനമായും 3 കാരണങ്ങൾ കാണാം.

1) മലങ്കരസഭയാകമാനം ചെയ്യുന്ന ബാല-ബാലിക-വൃദ്ധ സദനങ്ങളിലൂടെ പ്രയോജനം ലഭിക്കുന്ന ആളുകളുടെ എണ്ണം കേവലം 1000-ൽ താഴയേ കാണുകയുള്ളൂ. എന്നാൽ ഗ്രാമീണ മിഷനിലൂടെ നമുക്ക് സഹായിക്കാൻ കഴിയുന്ന ഒരു ഗ്രാമത്തിലെ അംഗങ്ങൾ തന്നെ 1000-ൽ കൂടുതൽ കാണും. അങ്ങനെയുള്ള 100 കണക്കിന് ഗ്രാമങ്ങളിൽ നാം പ്രവർത്തിക്കുന്നു. തന്മൂലം ലക്ഷോപലക്ഷം ജനങ്ങൾക്ക് സഹായം നൽകാൻ സാധിക്കുന്നു.

2) കേവലം 1000 അന്തേവാസികൾക്ക് വേണ്ടി നാം പണിയുന്ന കെട്ടിടങ്ങളുടെ നിർമ്മാണ ചെലവുകൾക്കും അവർക്കു വേണ്ടി പ്രതിമാസമുള്ള മറ്റ് ചെലവുകൾക്കും ഭക്ഷണം, വസ്ത്രം തുടങ്ങിയവയ്ക്കുവേണ്ടിയുള്ളത്-ഭീമമായ തുകകൾ വേണ്ടി വരുന്നു. സഹായിക്കപ്പെടുന്നവരുടെ സംഖ്യയും ചെലവഴിക്കപ്പെടുന്ന തുകകളും തമ്മിൽ തട്ടിച്ചു നോക്കുമ്പോഴാണ് പ്രയത്നത്തിന്റെ ഫലം അറിയുന്നത്. ഗ്രാമീണ മിഷന് കൂറ്റൻ ബഹുനില കെട്ടിടങ്ങളോ, മറ്റു മേൽചെലവുകളോ (over head expenditure) ആവശ്യമല്ല. അതിനുവേണ്ടി മാറ്റി വെയ്ക്കുന്ന തുകയുടെ ഭൂരിഭാഗവും ഗ്രാമീണർക്ക് വേണ്ടി തന്നെ ചെലവഴിക്കാൻ സാധിക്കുന്നു എന്നതാണ് അതിന്റെ പ്രത്യേകത.

3) സേവനകേന്ദ്രങ്ങളിലൂടെ നാം ചെയ്യുന്ന സേവനം താല്ക്കാലികമാണ്. അതുമൂലം യാതൊരു സാമൂഹിക പരിവർത്തനവും സാധിക്കുന്നില്ല എന്നു വേണം കരുതാൻ. സമൂഹത്തിന്റെ ചൂഷണത്തിന്റെയും അവഗണനയുടെയും ഇരകളെ നാം പോറ്റുന്നു എന്നു മാത്രം. എന്നാൽ ഗ്രാമീണ മിഷനിലൂടെ ഒരു ഗ്രാമത്തിന്റെ സമഗ്രമായ, സ്ഥായിയായ ജീവിത പരിവർത്തനമാണ് നാം നേടിക്കൊടുക്കുന്നത്. സാക്ഷരതയിലൂടെ ചെറുകിട സമ്പാദ്യ പദ്ധതികളിലൂടെ, ആരോഗ്യ പരിപാലനത്തിലൂടെ നാം ആ ഗ്രാമം വിട്ടുപോരുമ്പോഴും നാം തുടങ്ങിയ ജീവിത ശൈലികൾ അവർ പിന്തുടരും. നാമവിടെ പ്രവർത്തിക്കുവാൻ തുടങ്ങിയപ്പോൾ സ്ത്രീകളുടെ പ്രസവത്തെത്തുടർന്നുള്ള മരണ നിരക്കും ശിശുക്കളുടെ മരണ നിരക്കും വളരെ കൂടുതലായിരുന്നു. ഇന്ന് അവ ഗണ്യമായി കുറഞ്ഞിരിക്കുന്നു. അതുപോലെ ഗ്രാമീണരുടെ കടബാദ്ധ്യതകളും വളരെ കുറഞ്ഞിട്ടുണ്ട്. തങ്ങളെക്കുറിച്ചു തന്നെ ഒരു പുതിയ അവബോധവും ആത്മ വിശ്വാസവും അവർ ആർജ്ജിക്കുന്നു.

ഭാരത സ്വാതന്ത്ര്യത്തിനു ശേഷം വിദേശ മിഷനറിമാർ ഉപേക്ഷിച്ചുപോയ മക്കോഡിയ മിഷൻ കേന്ദ്രം ഏതാണ്ട് 20 വർഷങ്ങൾക്കു മുമ്പ് മാർ തേവോദോസ്യോസ് ഏറ്റെടുത്തത് തന്റെ മനസ്സിൽ പൂത്തു നിന്നിരുന്ന ഗ്രാമീണ മിഷൻ എന്ന സങ്കല്പം സഫലമാക്കാനായിരുന്നു. ഇന്ത്യയിലെ മഹാനായ സുവിശേഷകൻ സാധു സുന്ദർസിംഗ് തപസ്സിരുന്ന ആ പുണ്യ ഭൂമി മലങ്കര സഭയുടെ മിഷൻ കല്പനകളുടെ കർമ്മഭൂമിയായി മാറി. അതുവരെ സ്വന്തം മക്കളുടെ ക്ഷേമം മാത്രം അന്വേഷിച്ചുകൊണ്ടിരിക്കുന്ന സഭാ മാതാവ് ഭാരതമക്കളുടെ കൂട്ടത്തിൽ ഏറ്റവും പതിതരായിരുന്ന ഭീൽ, ഗോണ്ടും തുടങ്ങിയ ആദിവാസി ഗ്രാമങ്ങളെ സ്നേഹത്തിന്റെയും സേവനത്തിന്റെയും ആലിംഗനത്തിൽ നിമഗ്നരാക്കി. അന്നുവരെ ഗവർമെന്റോ, നേതാക്കന്മാരോ അന്വേഷിച്ചു ചെല്ലാതിരുന്ന, നൂറ്റാണ്ടുകളായി അവഗണിക്കപ്പെട്ടിരുന്ന ആ നിസ്സഹായർക്ക് മലങ്കര അഭയ സങ്കേത (അഭയ നികേതൻ) മായി മാറി. സഭ പെറ്റമ്മയല്ലെങ്കിലും പോറ്റമ്മയായി മാറി. ഇന്ന് 150-ൽ ഏറെ ഗ്രാമങ്ങൾ മലങ്കര സഭയേയും അതിന്റെ "ബിഷപ്പ്ജി" യേയും നന്ദിയോടെ സ്മരിക്കുന്നു. മലങ്കര സഭയ്ക്ക് ഇത് അഭിമാനവും ആനന്ദവുമാണ്.

സാധാരണ പലരും ചോദിക്കുന്ന ഒരു ചോദ്യമിതാണ്. "എന്തുകൊണ്ട് നാം ഉത്തരേന്ത്യയിൽ പോയി പ്രവർത്തിക്കണം? കേരളത്തിൽ പാവപ്പെട്ടവരില്ലേ?" ഒന്നാമതായി ഇതിന് ഉത്തരമായി പറയാവുന്നത് മലങ്കരസഭ ഒരു ഭാരത സഭയാണെങ്കിൽ ഭാരതത്തിലെ എല്ലാ സ്ഥലങ്ങളും സഭയുടെ വയലുകൾ തന്നെയാണ്. രണ്ടാമതായി കേരളത്തിലെ ഗ്രാമങ്ങളുമായി തട്ടിച്ചു നോക്കുമ്പോൾ ഉത്തരേന്ത്യൻ ഗ്രാമങ്ങൾ എത്രയോ പിന്നിലാണ്. ഒരു നൂറ്റാണ്ടിനു മുമ്പുള്ള കേരള ഗ്രാമങ്ങളുടേതിലും മോശമാണ് ഉത്തരേന്ത്യൻ ഗ്രാമങ്ങളുടെ ഇന്നത്തെ സ്ഥിതി. സ്ക്കൂൾ എന്നോ ഹോസ്പിറ്റൽ എന്നോ പറഞ്ഞാൽ മനസ്സിലാക്കാത്ത ആളുകളാണവിടെ. രോഗം വന്നാൽ ചികിത്സിക്കേണ്ട ആവശ്യം ഉണ്ടോ എന്ന് ചോദിക്കുന്നവർ. എഴുത്തും വായനയും പിശാചിന്റെ വേലകളാണെന്ന് ചിന്തിക്കുന്നവർ. ദിവസങ്ങളുടെയോ, മാസങ്ങളുടെയോ പേരുകൾ അറിയാത്തവർ. ഒരുകാലത്ത് വിടരുന്ന പൂക്കളുടെ പേരാണ് ആ കാലത്തിന്. അതുപോലെ എണ്ണം ഓർക്കാൻ കല്ലുകൾ പെറുക്കി വെയ്ക്കുന്നവർ. നവജാതശിശുവിന്റെ പൂക്കിൾക്കൊടി മുറിക്കാൻ കരിങ്കലിന്റെ ചീളുപയോഗിക്കുന്നവർ. അവരും ദൈവസ്നേഹം അർഹിക്കുന്നവരല്ലേ? ഭാരത ക്രിസ്ത്യാനികളുടെ ദൃഷ്ടി അവരുടെമേൽ പതിയേണ്ടതല്ലേ?

വർഷങ്ങൾ കടന്നുപോകുമ്പോൾ ഒരുപക്ഷേ മലങ്കര സഭാമക്കളുടെ എണ്ണം ഉത്തരേന്ത്യയിൽ വളരെ കുറഞ്ഞേക്കാം. എന്നാൽ ഭിലായ് മിഷനിലൂടെ ആരംഭിച്ച പരിവർത്തനത്തിന്റെ അലകൾ ഉത്തരേന്ത്യൻ ഗ്രാമങ്ങളിൽ സ്പന്ദിച്ചുകൊണ്ടിരിക്കും. പക്ഷേ മലങ്കരസഭ ആളും അർത്ഥവും നൽകി ആ മുന്നേറ്റത്തെ പോഷിപ്പിച്ചാൽ മാത്രമേ അത് സാധിക്കൂ. മാർ തേവോദോസ്യോസിന് എക്കാലവും ഇതുപോലെ പ്രവർത്തിക്കാൻ സാധ്യമാവില്ലല്ലോ. "ഗ്രാമങ്ങളിലെ സൂര്യോദയം" ഈ സഭയിൽ ഒരുപിടി തോവോദോസ്യോസുമാരെ എഴുന്നേൽപ്പിച്ച് ഉത്തരേന്ത്യൻ ഗ്രാമങ്ങളിലേക്കയച്ചാൽ ഈ "സൂര്യോദയം" ഒരിക്കലും അസ്തമിക്കുകയില്ല.

❖



# വിശ്വാസപാഠം

## കന്യകമറിയാമിന്റെ അമലോൽഭവ സിദ്ധാന്തം ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നതാണോ?

**- രാജു സഖറിയ പെരുനാട്**

കന്യകമറിയാമിനെ വിശുദ്ധരിൽ അഗ്രഗണ്യയായി ഓർത്തഡോക്സ് സഭകൾ സ്വീകരിക്കുന്നുണ്ടെങ്കിലും അമലോൽഭവ സിദ്ധാന്തം നമുക്ക് അംഗീകരിക്കാനാവില്ല. "വാഴ്ത്തപ്പെട്ട കന്യകമറിയാം അവളുടെ ഉൽപാദനത്തിന്റെ പ്രഥമനിമിഷത്തിൽ തന്നെ "സർവ്വശക്തനായ ദൈവത്തിന്റെ പ്രത്യേക കൃപയും അധികാരവും മൂലം, ജന്മപാപത്തിന്റെ സർവ്വലേശത്തിൽ നിന്നും സംരക്ഷിതയും ഒഴിവാക്കപ്പെട്ടവളുമാണെന്നുള്ള" റോമാ സഭയുടെ 1854-ലെ പ്രഖ്യാപനമാണ് അമലോൽഭവ സിദ്ധാന്തം എന്നറിയപ്പെടുന്നത്. ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം ഇത് സഭയുടെ രക്ഷാശാസ്ത്രത്തിന് ആവശ്യമില്ലാത്ത ഒരു പ്രഖ്യാപനമാണ്. പ. കന്യകമറിയാം പാപരഹിതയും സർവ്വകൃപകളുടെ കേദാരവുമായി പരിഗണിക്കപ്പെടുമ്പോൾ മനുഷ്യവർഗ്ഗത്തെ മുഴുവനും രക്ഷിക്കുവാൻ വന്ന യേശു ക്രിസ്തുവിന്റെ അതുല്യത നിലനിർത്തുന്നതിന് എങ്ങനെ സാധിക്കും? പരിശുദ്ധ കന്യകയും കർത്താവും കൂടിയാണ് മനുഷ്യവർഗ്ഗത്തെ രക്ഷിച്ചതും രക്ഷിക്കുന്നതും എന്ന് കർത്താവോ കർത്താവിന്റെ അപ്പോസ്തോലന്മാരോ പഠിപ്പിച്ചതായി തിരുവെഴുത്തുകളിൽ വെളിപ്പെടുന്നതുമില്ല.

പ. കന്യകമറിയാമിനെ, സഭ അതിന്റെ ഭക്തിയുടെയും വിശ്വാസത്തിന്റെയും ഭാഗമായി, ഉന്നതങ്ങളായ ബഹുമതി പദങ്ങൾ (നിത്യകന്യക, ദൈവപ്രസവിത്രി, രണ്ടാം സ്വർഗ്ഗം, രണ്ടാം ഹൗവ്വാ, മാലിന്യമില്ലാത്തവൾ) കൊണ്ട് സംബോധന ചെയ്യുന്നുണ്ടെങ്കിലും അവയൊക്കെ ആസ്പദമാക്കി യുക്തിപരമായ നിർവ്വചനങ്ങൾ ഉണ്ടാക്കി പ്രഖ്യാപിക്കുവാൻ ആഗ്രഹിക്കുന്നില്ല. മനുഷ്യന്റെയും സർവ്വസൃഷ്ടിയുടെയും രക്ഷാകര ജീവിതത്തെ സഹായിക്കുന്ന കർത്താവിനടുത്ത നിർവ്വചനങ്ങൾ മാത്രമേ ഓർത്തഡോക്സ് സഭകൾ സ്വീകരിക്കുകയുള്ളൂ. കന്യക മറിയാം നിത്യകന്യകയെന്നതും ദൈവപ്രസവിത്രി എന്നതുമൊക്കെ കർത്താവിന്റെ മനുഷ്യാവതാര രഹസ്യങ്ങളുമായി പ്രത്യക്ഷബന്ധമുള്ള നിർവ്വചനങ്ങളാണ്. അമലോൽഭവ സിദ്ധാന്തത്തിന് കർത്താവിനോടോ കർത്താവ് ഒരുക്കിയ രക്ഷാപദ്ധതിയോടോ പ്രത്യക്ഷമായ ബന്ധമൊന്നുമില്ല. കന്യകമറിയാമിന്റെ വിശുദ്ധിയെ സഭ വളരെ ഭക്തിയോടും വണക്കത്തോടും കൂടിയാണ് ആദരിക്കുന്നത്. അവൾ മാലിന്യമില്ലാത്തവൾ ആകുന്നുവെന്ന് സഭ പറയുമ്പോൾ അതു റോമാസഭ നല്കുന്ന അർത്ഥത്തിൽ മനസ്സിലാക്കേണ്ട ആവശ്യമില്ല. പിന്നെയോ, ദൈവകൃപയിൽ നിറഞ്ഞ് ജീവിത വിശുദ്ധി കാത്തു സൂക്ഷിച്ചവൾ എന്ന സാധാരണ അർത്ഥമാണിതിനുള്ളത്.

-ജെ.പി. ❖



**7th Death Anniversary**
**27-10-2006**

17.8.1912  27.10.1999

**ALEYAMMA MATHEW**

**VADAKKE VEEDU**
**ERUVA, KAYAMKULAM**

"നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമേ വലഭാഗത്തിൽ"

## ഉപകാര സ്മരണ





മറിയാമ്മ ഏബ്രഹാം, താമരപ്പള്ളിൽ, ഓതറ




റ്റി. സി. ഏബ്രഹാം, താമരപ്പള്ളിൽ



ജേക്കബ് റ്റി. ഏബ്രഹാം, താമരപ്പള്ളിൽ, ഓതറ

ധ്യാനപംക്തി



# ഞായർദിന ചിന്തകൾ

ഫാ. ഡോ. മർക്കോസ് ജോസഫ് SST,
പത്തനാപുരം

**സ്വർഗ്ഗസ്ഥനായ പിതാവിന് അതീതമായ പിതൃത്വമോ, ക്രിസ്തു എന്ന നായകന് അതീതമായ നായകത്വമോ, സകലവും പഠിപ്പിക്കുന്ന പരിശുദ്ധാത്മാവിന് അതീതമായ ഗുരുസ്ഥാനമോ ആർക്കും അവകാശപ്പെടുവാൻ പാടില്ലാത്തതിനാൽ, ഈ ദൃശ നാമങ്ങൾ സ്വയം എടുക്കുവാൻ തുനിയരുത്.**

ഒക്ടോ. 15

**സ്ലീബാപെരുനാളിന് ശേഷം**
**അഞ്ചാം ഞായറാഴ്ച**
**വി. മത്തായി 23:1-12**

### ബാഹ്യമതഭക്തി

**A. ആമുഖം**

താത്വിക ഉപദേശങ്ങളിൽ മാത്രം ഒതുങ്ങുന്ന പരീശന്മാരുടേയും ശാസ്ത്രിമാരുടേയും ബാഹ്യമതഭക്തിയുടെ പൊള്ളത്തരങ്ങൾ തുറന്നുകാട്ടി അവരുടെ ജീവിത ശൈലി മാതൃകയാക്കരുത് എന്ന് യേശു തമ്പുരാൻ പഠിപ്പിക്കുന്ന വേദഭാഗമാണിന്നത്തെ (മത്താ. 23:1-21; മർക്കോ. 12:38-39; ലൂക്കോ. 11:43-46, 20:45-46) ധ്യാനചിന്തകൾക്കാധാരം.

വേദഭാഗപരിച്ഛേദം: മതനേതൃത്വത്തിനെതിരെ പലപ്പോഴായി യേശുതമ്പുരാൻ പ്രസ്താവിച്ചിട്ടുള്ളത് ഒരുമിച്ച് ചേർത്തവതരിപ്പിക്കുകയാണ് വി. മത്തായി 23-ൽ എന്നാണ് പണ്ഡിതമതം. ന്യായപ്രമാണത്തിന്റെ ആക്ഷരിക അനുഷ്ഠാനങ്ങൾക്കും പാരമ്പര്യങ്ങൾക്കും അമിത പ്രാധാന്യം നൽകുന്ന പരീശ വിഭാഗത്തിൽ നിന്നുള്ളവരായിരുന്നു വേദപണ്ഡിതന്മാരായിരുന്ന ശാസ്ത്രിമാരും സപ്രേന്മാരും. ഇവർ 'മോശയുടെ പീഠത്തിലിരിക്കുന്നു' എന്നത് സൂചിപ്പിക്കുന്നത്, മോശയുടെ ന്യായപ്രമാണമാകുന്ന തിരുവെഴുത്തുകളെ ആധികാരികമായി പഠിപ്പിക്കാനും വ്യാഖ്യാനിക്കാനുമുള്ള പദവിയെ ആണ്. യേശുതമ്പുരാൻ മൂന്ന് വിമർശനങ്ങളാണ് ഇവരെപ്പറ്റി ഉയർത്തുന്നത്- 1) തത്വങ്ങൾ മാത്രം പഠിപ്പിക്കുന്നു, ആചരിക്കുന്നില്ല (2) ന്യായപ്രമാണ നിയമങ്ങളെ വിപുലീകരിച്ച് സാധാരണക്കാർക്ക് ദുർവഹങ്ങളാക്കിത്തീർക്കുന്നു. (വാക്യം 4), 3) ദൈവമഹത്വത്തിനുപരി, ആത്മ പ്രശംസക്കുവേണ്ടി മാത്രം ജീവിതവും ഉപദേശവും നിർവ്വഹിക്കുന്നു (വാക്യം 5). ഇവകളെ സാധൂകരിക്കുവാൻ പ്രധാനമായും നാല് സ്വഭാവസവിശേഷതകൾ ഇവരുടെ ജീവിത പശ്ചാത്തലത്തിൽ നിന്നെടുത്തുകാട്ടുന്നുമുണ്ട്. 1) ന്യായപ്രമാണം എഴുതിയിട്ടുള്ളതുകൽ പട്ടകൾ നെറ്റിയിലും, കൈയിലും അണിയുന്നു (പുറ. 13:9; ആവ. 6:8, 11:18) 2) പുറം കുപ്പായത്തിന്റെ കോണുകളിൽ തൊങ്ങലുകളുടെ നീളം കൂട്ടുന്നു (സംഖ്യാ 15:38,39; ആവ. 22:12) 3) സാമൂഹ്യ ചടങ്ങുകളിലും, മതപരമായ സമ്മേളനങ്ങളിലും പ്രധാന ഇരിപ്പിടങ്ങൾ കരസ്ഥമാക്കുന്നു. 4) 'പിതാവ്' 'റബ്ബീ,' നായകൻ തുടങ്ങിയ ബഹുമാന സൂചകങ്ങളായ നാമങ്ങൾ സ്വയം എടുക്കുന്നു.

തുടർന്ന് യേശു ശ്രോതാക്കളായിരുന്ന ശിഷ്യന്മാരോടും തന്റെ അനുഗാമികളായ ജനസമൂഹത്തോടും മൂന്ന് കാര്യങ്ങളാണ് പ്രത്യേകമായി നിർദ്ദേശിക്കുന്നത്. 1) യഹൂദ മതനേതാക്കന്മാരുടെ ജീവിത ശൈലി മാതൃകയാക്കാതെ തന്നെ അവരുടെ ഉപദേശം അനുസരിക്കണം 2) സ്വർഗ്ഗസ്ഥനായ പിതാവിന് അതീതമായ പിതൃത്വമോ, ക്രിസ്തു എന്ന നായകന് അതീതമായ നായകത്വമോ, സകലവും പഠിപ്പിക്കുന്ന പരിശുദ്ധാത്മാവിന് അതീതമായ ഗുരുസ്ഥാനമോ ആർക്കും അവകാശപ്പെടുവാൻ പാടില്ലാത്തതിനാൽ, ഈ ദൃശ നാമങ്ങൾ സ്വയം എടുക്കുവാൻ തുനിയരുത്. 3) താഴ്മയുടെയും ലാളിത്യത്തിന്റെയും ഭാവമുൾക്കൊണ്ട് പരസ്പരം ശുശ്രൂഷിക്കുന്നവരായിത്തീരണം. ജീവിത സ്പർശിയല്ലാത്ത വെറും നിയമ വ്യാഖ്യാനാനുഭവങ്ങളും, ആത്മ പ്രശംസാപരമായ ജീവിതശൈലികളും ആത്മീയ രംഗത്തും സഭാ മണ്ഡലത്തിലും പ്രവർത്തിക്കുന്നവരെയും ബാധിക്കാവുന്നതാണ് എന്നൊരു സൂചനയും കർത്താവ് ഈ വേദഭാഗത്ത് നൽകുന്നുണ്ട്.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. ബാഹ്യമായ മതഭക്തിയുടെ അപകടങ്ങൾ.

ഗലീലക്കാരേയും യഹൂദേതരരെയും 'പുരുഷാരം' (GK. Okklos) എന്ന പദം കൊണ്ടും യഹൂദ്യ പ്രവിശ്യയിൽപെട്ടവരെയും യഹൂദന്മാരേയും 'ജനം' (GK.Laos) എന്ന പദം കൊണ്ടുമാണ് സുവിശേഷകന്മാർ അഭിസംബോധന ചെയ്തിട്ടുള്ളത്. വേദപുസ്തക പശ്ചാത്തലത്തിൽ ചിന്തിക്കുമ്പോൾ, 'പുരുഷാരം' സൂചിപ്പിക്കുന്നത് ഗൗരവമായ ദൈവിക ബോധവും, ന്യായപ്രമാണ ബോദ്ധ്യവം, മതഭക്തിയും, വ്യക്തമായ നേതൃത്വമില്ലാത്ത ഒരു ജനതതിയെങ്കിൽ ഇതെല്ലാമുള്ളവരെയാണ് 'ജനം' സംവേദിപ്പിക്കുന്നത്. ഉടമ്പടിയാൽ ഉറപ്പിക്കപ്പെട്ട ഏക ദൈവവിശ്വാസത്തിലേക്ക് അബ്രഹാമിലൂടെ വിളിച്ച് മോശയിലൂടെ ന്യായപ്രമാണം യഹോവ നൽകിയത് പുരുഷാരത്തെ മുഴുവൻ ദൈവജനമാക്കിത്തീർക്കുവാനുള്ള യഹോവയുടെ 'ജനവൽക്കരണ' പദ്ധതിയുടെ ഭാഗമായിട്ടായിരുന്നു. പക്ഷേ 'മോശയുടെ പീഠത്തിലിരുന്നവർ' യഹൂദമതത്തിന്റെ ആന്തരീക വ്യാഖ്യാനത്തിലൂടെ വേദ നിയമങ്ങളെ സ്വാർത്ഥ താല്പര്യങ്ങൾക്കായി

വളച്ചൊടിച്ച് യഥാർത്ഥ ദൈവഭക്തിയിൽ നിന്ന് ബാഹ്യമതഭക്തിയുടെ ചട്ടക്കൂട്ടിൽ ഒതുങ്ങുന്ന മതാനുഷ്ഠാകന്മാരായി ജനങ്ങളെ ആക്കിത്തീർത്തു. അപകടകരമായ ഈ അവസ്ഥ ഉൾക്കൊള്ളുന്ന പ്രവണതകൾ 1) ബാഹ്യവൽക്കരണം, 2) സ്ഥാപന വൽക്കരണം, 3) ഭൗതിക വൽക്കരണം, 4) ആക്ഷരീക തത്വല്ക്കരണം എന്നിവയാണ്. അപകടകരമായ ഈ പ്രവണതകൾ ക്രിസ്തീയത്വത്തിന്റെയും സഭാ ജീവിതത്തിന്റ വിവിധ മേഖലകളിലും കടന്നു കൂടിയിട്ടുണ്ട്. ഫലമോ 'പുരുഷാരം' വർദ്ധിക്കുന്നു, 'ദൈവജനം' കുറയുന്നു. യേശുതമ്പുരാൻ സഭയെ കമ്മീഷൻ ചെയ്ത് ഈ ലോകത്തിലേക്കയച്ചത് ഈ ലോകത്തെ 'ജനവൽക്കരിക്കാനും' തുടർന്നു ദൈവവൽക്കരിക്കാനുമായിരുന്നു (അപ്പോ.പ്രവൃ.1:8). എന്നാൽ യഥാർത്ഥത്തിൽ സംഭവിച്ചത് ലോകം സഭക്കുള്ളിലേക്ക് കടന്നുവന്ന് സഭയെക്കൂടി ലൗകീകരിച്ചു എന്നതാണ്. ക്രിസ്തീയ സമൂഹത്തിന് പൊതുവെയും സഭയ്ക്ക് പ്രത്യേകിച്ചും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ആത്മീയ ദർശനവും, ആന്തരിക വിശുദ്ധിയും ഗുണമേന്മയും ആദ്യസാക്ഷ്യവും വീണ്ടെടുക്കുക എന്നതാണ് സഭയുടെ ഇന്നത്തെ ഏറ്റവും വലിയ വെല്ലുവിളി.

2. നേതൃത്വ മാതൃകയുടെ പാപ്പരത്വം

ജീവിത മാതൃകയില്ലാത്ത നേതൃത്വ പാപ്പരത്വമായിരുന്നു യഹൂദമത ശിഥിലീകരണത്തിന് കാരണമായത്. ഇളം തലമുറക്ക് പകർത്തുവാൻ കുടുംബത്തിലും സഭയിലും സമൂഹത്തിലും നല്ല മാതൃകകൾ ഇല്ലാതാകുന്ന ഒരു ദുർവ്യവസ്ഥിതി ഇന്ന് സർവ്വസാധാരണമായിരിക്കയാണ്. ധാർമ്മികതയുടെ അടിസ്ഥാനത്തിൽ നിന്നുകൊണ്ട് മറ്റുള്ളവരെ തിരുത്തുവാൻ കെല്പുള്ള ഗുരുക്കന്മാരുടേയും, പിതാക്കന്മാരുടേയും അഭാവം നിലവാര തകർച്ചയിലേക്കും ശോഷണത്തിലേക്കും നയിക്കുകയാണ്. ഒരു വശത്ത് സ്വാർത്ഥപരമായ അധികാര വിനിയോഗം, മറുവശത്ത് ആത്മാർത്ഥതയില്ലാത്ത അധികാരത്തിന്റെയും ആത്മ പ്രശംസയുടേയും ആഘോഷങ്ങൾ ഈ നേതൃത്വ പാപ്പരത്വത്തിന്റെ ഭാഗമായി നടമാടുകയാണ്. കർത്താവിനെപ്പോലെ ദാസവേഷം പൂണ്ട് താണിറങ്ങിവന്ന് ആടുകൾക്കുവേണ്ടി സ്വയം ജീവാർപ്പണം ചെയ്യുന്നതും, മാർ ദീവന്നാസ്യോസിന്റെ വി. കുർബ്ബാന തക്സായിൽ പ്രാർത്ഥിക്കുന്നതുപോലെ, സത്യവചനം ശരിയായി പഠിപ്പിക്കുന്നതുമായ നേതൃത്വ മാതൃകകൾ ഈ ദുസ്ഥിതി മാറുവാൻ സഭയിലും എല്ലാ തലങ്ങളിലും ഉണ്ടാവേണ്ടതും കാലികമായ ആവശ്യമാണ്.

### C. പ്രായോഗിക ചിന്തകൾ

1. യേശു തമ്പുരാൻ ഈ വേദഭാഗത്ത് യഹൂദമതത്തിലെ ആത്മീയതയെക്കുറിച്ച് പൊതുവായും മതനേതൃത്വത്തിന്റെ മാതൃകാ രാഹിത്യത്തെക്കുറിച്ച് പ്രത്യേകമായും ആണ് വിലയിരുത്തുന്നത്. വ്യക്തി, കുടുംബ സഭാ ജീവിത പശ്ചാത്തലങ്ങളിൽ നമ്മുടെ ആത്മീയ നിലവാരം എങ്ങനെ? യുഗാന്ത്യത്തിനായി വേർതിരിച്ചിരിക്കുന്ന ഈ കാലയളവിൽ, ആത്മശോധനയ്ക്കും തിരിഞ്ഞു നോട്ടത്തിനും ഇതു പശ്ചാത്തലമാകട്ടെ.

2. മതവും മതാനുഷ്ഠാനങ്ങളും പ്രബോധനങ്ങളും ആശ്വാസദായകങ്ങളായിരിക്കണം. അല്ലാത്ത വ്യവസ്ഥകൾക്കും, നേതൃത്വത്തിനും പിടിച്ചു നില്ക്കാനാവില്ല. സഭാ നേതൃത്വത്തിൽ പ്രവർത്തിക്കുന്നവർ പ്രത്യേകം ശ്രദ്ധിക്കേണ്ട വേദഭാഗമാണിന്നത്തേത്. പ്രസംഗവും ജീവിതവും സമാന്തര രേഖകളായിത്തീരുന്ന അനുഭവമെങ്കിൽ തിരുത്തുവാൻ ബോധപൂർവ്വം നാം തയ്യാറാകണം. പ്രഭാഷകൻ ആചാര്യൻ കൂടിയാവണം.

3. ദൈവഭക്തന്മാർ അവരുടെ മനസ്സിനെ ദൈവോന്മുഖമായി ചലിപ്പിക്കുകയും മറ്റുള്ളവർക്ക് ഭക്തിജീവിതം പകർന്നു കൊടുക്കുകയും ചെയ്യണം. മറിച്ച് നന്മയിൽ ജീവിക്കുവാൻ ആഗ്രഹിക്കുന്നവരെക്കൂടി തിന്മയിലേക്കും നാശോന്മുഖതയിലേക്കും സ്വാധീനിക്കുന്ന (back sliding) അനുഭവങ്ങളാണോ എന്നിൽ നിന്നുമുയരുന്നത്? അതോ എന്റെ സാന്നിദ്ധ്യവും പ്രബോധനങ്ങളും ശുശ്രൂഷകളും മറ്റുള്ളവർക്ക് ആശ്വാസദായകമാണോ? ശാന്തമായി ചിന്തിക്കുക.

4. സ്വയം താഴ്ത്തുന്ന സമർപ്പണ ശുശ്രൂഷാ മനോഭാവമാണ് ക്രിസ്തീയ നേതൃത്വത്തിന് അഭിലഷണീയം 'നിങ്ങളിൽ വലിയവൻ നിങ്ങളുടെ ശുശ്രൂഷകൻ ആകണം' (11-ാം വാക്യം) ആത്മ പ്രശംസക്കോ തന്നെത്താൻ ഉയർത്തുന്നതിനോ ഒന്നും ചെയ്തു കൂടാ. കാരണം നമ്മുടെ പ്രതിഫലം രഹസ്യത്തിൽ തരുന്നവനാണ് ദൈവം. ഞാനായിരിക്കുന്ന തലങ്ങളിലും അവസ്ഥകളിലും എന്റെ ശുശ്രൂഷാഭാവം ഏതു തരത്തിൽ?

5. യഹൂദ മത നേതൃത്വത്തിന്റെ ജീവിതശൈലി മാതൃകയാക്കാതെ അവർ പഠിപ്പിക്കുന്നത് കേട്ടനുസരിപ്പാനാണ് യേശു തമ്പുരാൻ അനുശാസിക്കുന്നത്. നേതൃത്വത്തെ തള്ളിയകറ്റി നിഷേധിക്കുവാൻ യേശു പഠിപ്പിക്കുന്നില്ല. അധികാര സ്ഥാനങ്ങൾ ദൈവത്തിൽ നിന്നാകയാൽ, അവകളെ മാനിക്കുന്ന മനോഭാവമാണ് ദൈവികം.

6. മതത്തിന്റെ സങ്കീർണ്ണതയേക്കാൾ, ദൈവാത്മാവ് നിറഞ്ഞ മതജീവിത ലാളിത്യമാണ് അഭികാമ്യം. മതാനുഷ്ഠാനങ്ങളുടെ സങ്കീർണ്ണത നിറഞ്ഞ പശ്ചാത്തലത്തിൽ നിന്ന് മീഖാ പ്രവാചകൻ ഉയർത്തുന്ന ഭക്തി ജീവിത ലാളിത്യം നമുക്കും മാതൃകയാകുമോ? 'മനുഷ്യാ നല്ലതെന്തെന്ന് അവൻ നിനക്ക് കാണിച്ചു തന്നിരിക്കുന്നു, നീതി പ്രവർത്തിപ്പാനും ദയാതല്പരനായിരിപ്പാനും നിന്റെ യഹോവയുടെ സന്നിധിയിൽ താഴ്ചയോടെ നടപ്പാനുമല്ലാതെ മറ്റെന്താകുന്നു യഹോവ നിന്നോടാവശ്യപ്പെടുന്നത് (മീഖാ. 6:8).

ഒക്ടോ. 22

## സ്ലീബാപെരുനാളിന് ശേഷം ആറാം ഞായറാഴ്ച

വി. ലൂക്കോസ് 18:18 – 27

## നിത്യജീവൻ തേടുന്ന ധനികനായ യുവാവ്

### A. ആമുഖം

ശാശ്വതവും അമൂല്യവുമായ സമ്പത്താകുന്ന 'നിത്യജീവന്റെ' പാതയിൽ സമ്പത്തോ മറ്റ് ഭൗതികതയുടെ ഘടകങ്ങളോ പ്രതിബന്ധമായേക്കാം എന്ന് സൂചിപ്പിക്കുന്ന ഏവർക്കും സുപരിചിതമായ ഒരു വേദഭാഗമാണിന്നത്തെ ധ്യാനചിന്തകൾക്കാധാരം.

വേദഭാഗപരിച്ഛേദം: ആത്മാർത്ഥതയോടെ നിത്യജീവൻ അന്വേഷിച്ച് യേശു

വിൻ സന്നിധിയണയുന്ന പ്രമാണിയും ധനികനുമായ ഒരു ചെറുപ്പക്കാരന്റെ സംഭവകഥ സമവീക്ഷണ സുവിശേഷങ്ങളിൽ (മത്താ. 19:16-29; മർക്കോ. 10:17-30; ലൂക്കോ.18:18-27) പാഠഭേദമെന്യേ ലഭിക്കുന്നുണ്ട്. സമ്പത്തിനോടുള്ള അമിത ആകർഷണത്താൽ തല്ക്കാലം പിൻവാങ്ങുന്ന ചെറുപ്പക്കാരനെ പശ്ചാത്തലമാക്കി സമ്പത്തിനോടുള്ള ക്രൈസ്തവഭാവമെന്തായിരിക്കണമെന്ന് യേശു തമ്പുരാൻ പഠിപ്പിക്കുകയാണ് ഈ വേദഭാഗഭാഗത്ത്.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. നിത്യജീവന്റെ ആർജ്ജനം

കർത്താവിനോടും തന്റെ ശരീരമായ സഭയോടും, സഭാംഗങ്ങളായി കടന്നുപോയവരും ശേഷിക്കുന്നവരുമായ വിശുദ്ധന്മാരോടും സംസർഗ്ഗം പുലർത്തുന്ന അവസ്ഥ 'ആത്മീക ജീവനും' പുലർത്താനാവാത്ത അവസ്ഥ 'ആത്മീക മരണ'വുമാകുന്നു. ആത്മാവ് നിത്യമാകയാൽ ആത്മീകജീവൻ 'നിത്യജീവന്റെ' അനുഭവം കൂടിയാണ്. ദൈവസംസർഗ്ഗത്തിന്റെ അനുഭവങ്ങളും, കർത്തൃശരീരരക്തത്തിന്റെ സംബന്ധവും, പരിശുദ്ധാത്മ സഹവാസവും ഒരു വ്യക്തിയിൽ ശക്തിയായി നടക്കുമ്പോൾ 'സമൃദ്ധമായ നിത്യജീവന്റെ' ഒഴുക്കും വ്യാപാരവുമാണ് അയാളിൽ ഉണ്ടാവുന്നത്. പാപരോഗങ്ങൾ ഈ ഒഴുക്കിനെ തടസ്സപ്പെടുത്തി നിത്യജീവനെ ദുർബലപ്പെടുത്തുകമാത്രമല്ല, ക്രമേണ ആത്മീയ മരണത്തിലേക്ക് നയിക്കയും ചെയ്യും. ദൈവസംസർഗ്ഗത്തോട് വിരസതയും മടിയും, ദൈവവിശ്വാസത്തിലെ സംശയങ്ങളുമാണ് പാപരോഗലക്ഷണങ്ങൾ. ലക്ഷണം കണ്ടു തുടങ്ങുമ്പോഴേ ആത്മീയ ചികിത്സ ലഭ്യമായില്ലെങ്കിൽ ആത്മ നാശത്തിലേക്ക് നയിക്കപ്പെട്ടേക്കാം. സമൃദ്ധമായ നിത്യജീവൻ പ്രദാനം ചെയ്തുകൊണ്ടാണ് മനുഷ്യസൃഷ്ടി ദൈവം തമ്പുരാൻ നിർവ്വഹിച്ചത്. എന്നാൽ പിശാച് സംശയത്തിന്റെയും സ്വാർത്ഥതയുടെയും രോഗാണുക്കളെ ഹവ്വായിലേക്ക് സംക്രമിപ്പിക്കുകയും, അവൾ വഴി ആദാമിലേക്ക് പകർന്നു പിടിച്ച് പാപരോഗമായി പരിണമിക്കുകയും ആത്യന്തികമായി ആത്മിക മരണത്തിൽ കലാശിക്കുകയും ചെയ്തു. നഷ്ടപ്പെടുത്തിയ നിത്യജീവൻ മനുഷ്യനിലേക്ക് പുനഃസ്ഥാപിക്കാനാണ് ദൈവം മനുഷ്യനായി അവതരിച്ചത്. ആകയാൽ മനുഷ്യാവതാര ലക്ഷ്യങ്ങളും മർമ്മവും ക്രിസ്തീയ രക്ഷാദൈവശാസ്ത്രത്തിലേക്കാണ് വിരൽചൂണ്ടുന്നത്. അതായത് പാപത്താൽ ഏകപക്ഷീയമായി മനുഷ്യൻ ഏദൻ പറുദീസയിൽ നഷ്ടപ്പെടുത്തിയ നിത്യജീവൻ ഉൾപ്പെടെയുള്ളതെല്ലാം പുത്രൻ തമ്പുരാനിലൂടെ തിരിച്ചാർജ്ജിക്കുന്ന അനുഭവമാണ്. ഒരു ദൈവ പൈതലിന്റെ ആത്മിക ജീവിതലക്ഷ്യം തന്നെ, നിത്യജീവൻ പ്രാപിക്കുകയും അത് പരിപോഷിപ്പിക്കുകയുമാണ്.

2. കുറവുണ്ട് എന്ന തിരിച്ചറിവും അത് നികത്തുവാനുള്ള അന്വേഷണവും

'താൻപോരിമ'യുടെ ഭാഗവും, ഭൗതികതയുടെ ആർത്തിയും അന്വേഷണവുമാണ് കാലിക സമൂഹത്തിന്റെ ജീവിത ശൈലി. തന്നിൽ കുറവുണ്ട്, ആ കുറവു കൂടി പരിഹരിച്ചെങ്കിലേ നിത്യജീവൻ പ്രാപിക്കുവാൻ സാധിക്കൂ എന്ന തിരിച്ചറിവാണ് യുവാവിനെ യേശു തമ്പുരാന്റെ സന്നിധി അണയുവാൻ പ്രേരിപ്പിച്ചത്. ഈ അന്വേഷണവും സന്നദ്ധതയുമാണ് ദൈവം നമ്മിൽ നിന്ന് പ്രതീക്ഷിക്കുന്നത്. യുവാവിന് പക്ഷേ സമ്പന്നതയുടെ ആകർഷണ-ഊരാക്കുടുക്കിൽപെട്ട് കുറവ് പരിഹരിക്കുവാൻ സാധിച്ചില്ല. ആകർഷണങ്ങളുടെ ഊരാക്കുടുക്കിലകപ്പെടുന്നവർക്ക് യേശുവിൻ സന്നിധിയണയാൻ ആയാസ്സമാണ്. ഉപേക്ഷിക്കുവാൻ തയ്യാറുള്ളവർക്കേ ശാശ്വതമായത് സമ്പാദിക്കാൻ സാധിക്കൂ.

### C. പ്രായോഗിക ചിന്തകൾ

ഈ യുവാവിന്റെ ജീവിതത്തിൽ നിന്ന് നമുക്ക് പഠിക്കാനുതകുന്ന അഞ്ച് നന്മകളും ന്യൂനതകളുമടങ്ങിയ പ്രായോഗിക ചിന്തകൾ ജീവിതാവിഷ്ക്കാരത്തിനായി സമർപ്പിക്കുന്നു.

1. പ്രമാണിയും ചെറുപ്പകാരനുമായ ഈ വ്യക്തിയുടെ അന്വേഷണം ലൗകിക സ്ഥാനമാനങ്ങളോ, നേട്ടങ്ങളോ, ജഡിക സുഖസൗകര്യങ്ങളോ അല്ല, മറിച്ച് സ്ഥായിയായതും കാതലായതുമായ നിത്യജീവനെക്കുറിച്ചും അതിനെ നേടുവാനുള്ള ആത്മതല പ്രായോഗികതയെ സംബന്ധിച്ചുമാണ്. മനുഷ്യന്റെ ആത്യന്തികമായ ലക്ഷ്യം ജീവനത്തിന്റെ പ്രതാപം മാത്രമാണ്, ആത്മീയത കേവലം മിഥ്യയായ സങ്കല്പങ്ങൾ മാത്രമാണെന്ന് തെറ്റിദ്ധരിക്കപ്പെട്ടിരിക്കുന്ന ഇന്നത്തെ സമൂഹത്തിൽ ഇയാൾ വ്യതിരിക്തനും മരമണ്ടനുമാണ്. ഒരു പക്ഷേ, ആത്മീയതയെന്ന് നാം വർഗ്ഗീകരിച്ചിരിക്കുന്ന ഘടകങ്ങളിൽ പോലും ഭൗതിക നേട്ടങ്ങളുടെ നിഴലുകളും ഭാവഭേദങ്ങളും ഒളിഞ്ഞും തെളിഞ്ഞുമുണ്ട്. ഈ യുവാവിന്റെ അന്വേഷണഹേതു ആത്മനിഷ്ഠമായിരുന്നു എങ്കിലും നിത്യജീവനെക്കുറിച്ചുള്ള അവന്റെ ചിന്ത വികലമായിരുന്നു മതാധിഷ്ഠത നിയമങ്ങളുടെ ആക്ഷരികവും യാന്ത്രികവുമായ പാലനമാണ് നിത്യജീവനിലേക്ക് നയിക്കുന്നതെന്ന് അവൻ തെറ്റിദ്ധരിച്ചുപോയി. ഒരാളുടെ ദർശനങ്ങളെ സ്വാധീനിക്കുന്നതിൽ ജീവിത പശ്ചാത്തലം ശക്തിയായ പ്രേരണയാണ് ചെലുത്തുന്നത്.

2. ഈ യുവാവിന്റെ ചിട്ടയും നിഷ്ഠയും അച്ചടക്കവും നിറഞ്ഞ ജീവിത പശ്ചാത്തലം അനുകരണീയമാണ്. മത-സാമൂഹിക-ധാർമ്മിക അനുശാസനങ്ങൾ പാലിച്ചുകൊണ്ട് നൈഷ്ഠിക ജീവിതം നയിക്കുന്ന വ്യക്തികളുടെ എണ്ണം കുറയുന്നു. അയഞ്ഞ ജീവിത ശൈലികളും മാഫിയാ സംസ്ക്കാരവും ഫാഷൻപോലെ പടർന്നു പിടിക്കുകയാണ്. ധാർമ്മികതയുടെ മാതൃകകളായി കുടുംബങ്ങളെ നയിച്ചിരിക്കുന്ന കാരണവന്മാർ പോലും അന്യം നിന്നിരിക്കുന്ന കാലിക സമൂഹത്തിൽ ഈ യുവാവ് നമുക്കൊരു മാതൃകയാവണം. എന്നാൽ ഇയാളിൽ ഒരു ന്യൂനത കർത്താവ് ചൂണ്ടിക്കാണിക്കുകയാണ്. വ്യക്തിജീവിതത്തിൽ ആത്മസമർപ്പണത്തിന്റെ, സ്വയം ശൂന്യവൽക്കരിക്കുന്ന വർജ്ജനത്തിന്റെ ആത്മീയത അയാൾക്കന്യമായിരുന്നു. പത്ത് ന്യായപ്രമാണ കല്പനകളിൽ സമൂഹബന്ധത്തെ ബാധിക്കുന്ന അവസാനത്തെ ആറെണ്ണം പാലിച്ചിരുന്നെങ്കിലും ദൈവത്തോടുള്ള വ്യക്തി ബന്ധം നിർവ്വചിക്കുന്ന ആദ്യത്തെ നാലെണ്ണത്തിന് പ്രാധാന്യം നൽകിയിരുന്നില്ല. സമ്പത്തിനോടുള്ള മമതയും ന്യൂനതയായിരുന്നു. വിഗ്രഹാരാധനയുടെ പരിധി

യിൽ വരുന്ന, ഈശ്വരതുല്യം നാം മമതയോടെ ആരാധിക്കുന്ന പല ബിംബങ്ങളും തകർത്ത് ശൂന്യവൽക്കരിക്കപ്പെടാതെ ദൈവബന്ധം സുദൃഢമാകയില്ല. അല്ലാഞ്ഞാൽ നമ്മുടെ ആത്മസമർപ്പണം ബാഹ്യവൽക്കരിക്കപ്പെടും.

3. ഈ യുവാവ് തന്റെ ചെറുപ്പകാലത്ത് തന്നെ ഒരു ദിവ്യഹേതുവിനായി അന്വേഷണം ആരംഭിച്ചു. സാധാരണമായി ഈശ്വരസേവയും അന്വേഷണവുമായി ആളുകൾ ഇറങ്ങിത്തിരിക്കുന്നത് പ്രായമായ അവസ്ഥയിലോ രോഗാവസ്ഥയിലോ ആണ്. ഹിന്ദു ആദ്ധ്യാത്മികയിലും സന്യാസവും വാനപ്രസ്ഥവും ഒക്കെ ജീവിതത്തിലെ അവസാന അദ്ധ്യായങ്ങളാണ്. എന്നാൽ വേദപുസ്തകം ശക്തിയായി ഓർമ്മിപ്പിക്കുന്നത് 'യൗവനകാലത്ത് നിന്റെ സൃഷ്ടാവിനെ ഓർത്തുകൊള്ളുക' (സഭാ പ്രസംഗി 12:1) എന്നാണ്.

4. ഈ യുവാവിന്റെ അന്വേഷണം ചെന്നെത്തുന്നത് ശ്രേഷ്ഠനായ ഒരു ഗുരുവിലായിരുന്നു. യേശുവിങ്കലല്ലാതെ മറ്റൊരു വ്യക്തിയിൽ അന്വേഷണം എത്തിയിരുന്നെങ്കിൽ, വഴിപിഴച്ചുപോകാനുള്ള സാദ്ധ്യതകൾ ഉണ്ടായിരുന്നു. എല്ലാം അപഗ്രഥിച്ചറിയാവുന്ന ശ്രേഷ്ഠഗുരുപൂർണ്ണതയിലേക്കുള്ള മാർഗ്ഗം കാണിച്ചു കൊടുത്തെങ്കിലും സമ്പത്തിനോടുള്ള മമതയും ബന്ധവും യേശുവിന്റെ നിർദ്ദേശം ഉൾകൊള്ളുന്നതിൽ നിന്നവനെ തടഞ്ഞു. ഓർക്കുക അപകവും അവിഹിതവുമായ മമതകളും ബന്ധങ്ങളും ബന്ധനങ്ങളായി പരിണമിക്കും.

5. യേശുവിന്റെ സന്നിധിയിലേക്കുള്ള അവന്റെ സമീപനം എത്രയോ ഉദാത്തമായിരുന്നു. വളരെ വിനയത്തോടെ യേശുവിന്റെ സന്നിധിയണഞ്ഞ് മുട്ടുകുത്തി "നല്ല ഗുരോ" എന്ന ആമുഖ വചനത്തോടെയുള്ള ആ സമീപനം അനുമോദനാർഹമാണ്. യേശു തമ്പുരാനെ അന്നത്തെ സമൂഹം ഒരു ഗുരുവായിപ്പോലും അംഗീകരിക്കയോ സ്വീകരിക്കുകയോ ചെയ്തിട്ടില്ലായിരുന്നു എന്നത് ഇത്തരുണത്തിൽ പ്രത്യേകം സ്മരണീയമാണ്. ബഹുമാനവും ആദരവും മൂന്ന് തരത്തിലുണ്ട് -എടുക്കുന്നതും, കൊടുക്കുന്നതും, ലഭിക്കുന്നതും. അർഹിക്കുന്ന ബഹുമാനം നാം അന്യർക്ക് നൽകാൻ തയ്യാറാണെങ്കിൽ, ബഹുമാനവും ആദരവും നമ്മിലേക്ക് തനിയെ വന്നുകൊള്ളും. 'ഓരോരുവൻ തന്റെ സഹോദരനെ തന്നേക്കാൾ ശ്രേഷ്ഠനെന്ന്' ഗണിക്കുന്ന വി. പൗലോസ് ശ്ലീഹായുടെ ക്രിസ്തീയ പാഠം ജീവിതത്തിൽ പ്രായോഗികമാക്കുവാൻ നാം ശ്രമിക്കുമോ?

'നിത്യജീവൻ' തേടുന്ന പ്രമാണിയും ധനികനുമായ ഈ യുവാവ് ഭൗതികതയുടെ മൂഢസ്വർഗ്ഗങ്ങൾ തേടുന്ന ഇന്നത്തെ സമൂഹത്തിന് വെല്ലുവിളിയും പ്രതിസംസ്ക്കാരവുമാണ് ഉയർത്തുന്നത്. ഈ യുവാവിന്റെ ജീവിത പാഠങ്ങളിൽ വികലമായവ തിരുത്തി സാമൂഹ്യ ഒഴുക്കുകൾക്കെതിരെ ജീവിത നൗക തുഴയാൻ നമുക്കിടയാവട്ടെ.

ഒക്ടോ. 29

**സ്ലീബാപെരുനാളിന് ശേഷം ഏഴാം ഞായറാഴ്ച**

**വി. മത്തായി 5:21 – 26**

## കോപത്തിന്റെ ഉപയോഗവും ഉപഭോഗവും, നിരപ്പിന്റെ ശുശ്രൂഷയും

### A. ആമുഖം

പഴയനിയമ കല്പനകൾക്ക് ക്രിസ്തുവിന്റെ നീതിശാസ്ത്രത്തിന്റെ വെളിച്ചത്തിൽ പുതിയ വ്യാഖ്യാനവും അർത്ഥ തലങ്ങളും ഗിരിപ്രഭാഷണത്തിൽ നൽകിയിരിക്കുന്നു. ഇത് ശാസ്ത്രിമാരുടെയും പ്രീശേന്മാരുടെയും ധാർമ്മികതക്കും നീതിബോധത്തിനുമതീതമാണ് (5:20). ഗിരിപ്രഭാഷണത്തിന്റെ മുഖ്യവും സ്ഥായിയുമായ സന്ദേശമിതു തന്നെയാണ്. ഇത് വ്യക്തമാക്കുവാൻ പഴയ നിയമത്തിൽ ആറ് അനുശാസനങ്ങൾ ഉദാഹരണമായി എടുത്തുകാട്ടി അതിന്റെ പുതിയ നിയമ ഭാഷ്യം കർത്താവ് നൽകിയിരിക്കുന്നു (5:21-26, 27-30, 31-32, 33-37, 38-42, 43-48). അതിൽ കോപത്തെക്കുറിച്ചുള്ളതാണ് (21-26) ഇന്നത്തെ നമ്മുടെ ധ്യാനചിന്തകൾക്കാധാരം.

വേദഭാഗപരിച്ഛേദം: കൊല ചെയ്യരുത് എന്നത് 6-ാം കല്പനയാണ്, (പുറ. 20:13, ആവ. 5:17). കൊല ചെയ്യരുത് എന്നു മാത്രമല്ല, കൊലപാതകത്തിന് പ്രേരണ വരുത്തുന്ന കോപം പോലുമരുത് എന്നാണ് കർത്തൃകല്പന. അനിയന്ത്രിതമായ കോപം, പുതിയനിയമഭാഷ്യത്തിൽ കൊലപാതകത്തിന് സമാനമാണ്. കാരണങ്ങൾ (1) നരകത്തിനും ന്യായവിധിക്കും കാരണമായേക്കാവുന്ന അപമാന വാക്കുകൾ സഹോദരന് നേരെ ഉപയോഗിപ്പാൻ കോപം പശ്ചാത്തലമൊരുക്കുന്നു, 2) കോപം പ്രതികാരത്തിലേക്കും കായിക-മാനസിക കൊലപാതകത്തിലേക്കും നയിച്ചേക്കാം, (3) ദൈവസംസർഗ്ഗത്തിൽ നിന്നകറ്റുന്ന ആത്മീയ മരണത്തിലേക്ക് കോപം ആരിൽ ഉണ്ടാകുന്നുവോ ആ വ്യക്തിയേയും അയാൾ വഴിയായി അപരന്മാരേയും നയിച്ചേക്കാം, (4) ദൈവാരാധനക്ക് ആവശ്യമായ സമാധാനാന്തരീക്ഷം കലുഷിതമാക്കും.

പരസ്പര ബന്ധങ്ങളിൽ പിഴവ് സംഭവിച്ചാൽ കഴിവതും വേഗം മാപ്പിരന്ന് രമ്യമാകാൻ ശ്രമിക്കണം, കാരണം സൂര്യാസ്തമനത്തിനുശേഷം ശണ്ഠ നിലനില്ക്കുവാൻ പാടുള്ളതല്ല. ശണ്ഠ ബോധപൂർവ്വം ഏകപക്ഷീയമോ, രമ്യതയ്ക്ക് വഴങ്ങാത്ത സഹോദരനോ എങ്കിൽ മനംനൊന്ത് അവന്റെ മനം തിരിവിനായി പ്രാർത്ഥിക്കുക. പ്രായോഗിക തലത്തിൽ രമ്യപ്പെടലിന്റെ രണ്ട് ദൃഷ്ടാന്തങ്ങളും (1) ആരാധനക്കോ ബലിയർപ്പണത്തിനോ മുമ്പുള്ള നിരപ്പാക്കൽ (2) രണ്ടുപേർ തമ്മിലുള്ള തർക്ക സംഗതിയിൽ ഉള്ള നിരപ്പാക്കൽ-കർത്താവ് ഈ ഭാഗത്ത് നൽകുന്നുണ്ട്. ചുരുക്കത്തിൽ വിവാദങ്ങളിൽ അക്രമമോ കൊലപാതകമോ ചെയ്യാതിരുന്നാൽ മാത്രം പോരാ, യേശുവിന്റെ അനുഗാമികൾ നിരപ്പിന്റെ ശുശ്രൂഷകരായി വർത്തിക്കയും ചെയ്യണം എന്നുള്ള സൂചനയാണിവിടെ ലഭിക്കുന്നത്.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. കോപത്തിന്റെ ഉപയോഗവും ഉപഭോഗവും

'കോപിപ്പിൻ, പാപം ചെയ്യരുത്' (സങ്കീ. 4:4). 'കോപം' എന്ന വികാരം മറ്റു വികാരങ്ങളെപ്പോലെത്തന്നെ ദൈവദാനമാണ്. അതിന്റെ ഉപയോഗമോ ഉപഭോഗമോ ആണ് പുണ്യത്തിലേക്കോ പാപത്തിലേക്കോ നയിക്കുന്നത്. ഉപയോഗം അർത്ഥമാക്കുന്നത് നന്മ ലക്ഷ്യമാക്കി എന്തെങ്കിലും മിത

മായും നിയന്ത്രിതമായും പ്രയോജനപ്പെടുത്തുന്ന അവസ്ഥയാണ്. എന്നാൽ ഉപഭോഗമാകട്ടെ, സ്വാർത്ഥപരമായുള്ള അമിതവും അനിയന്ത്രിതവുമായ അവസ്ഥയാണ് സൂചിപ്പിക്കുന്നത്. 'ഉപഭോഗ'മാണ് എവിടെയും കുഴപ്പങ്ങളിലേക്ക് നയിക്കുന്നത്. ഉപയോഗത്തിലെ യോഗിത്വ ഭാവം ആശ്വാസവും ഉപഭോഗത്തിലെ 'ഭോഗിത്വ' ഭാവം അനാശാസ്യവുമാണ്. കോപം എന്ന വികാരം, അപരനെ പ്രത്യേകിച്ച് മക്കളേയും ശിഷ്യന്മാരേയും ഇളയവരേയും തിന്മയിൽ നിന്ന് തിരിപ്പിക്കാനും ഗൗരവപൂർവ്വം അവരെ നന്മയിൽ വളർത്തുവാനുമായി ഉദ്ദേശിച്ചിട്ടുള്ളവയാണ്. ആരോട് കോപിക്കുന്നുവോ ആ വ്യക്തിയുടെ തിരുത്തലും സമഗ്രനന്മയുമാണ് ലക്ഷ്യം. മറിച്ച് സ്വന്തം പൊങ്ങച്ചത്തിന്റെ ആഘോഷത്തിനും, സ്വാർത്ഥതയുടെ നേട്ടങ്ങൾക്കുമായി കോപിപ്പിക്കുന്നത് മാനുഷികവും, അപരന്റെ ആത്മശരീര പീഡനവും നാശവും ലക്ഷ്യം വച്ചുകൊണ്ട് കോപിക്കുന്നത് പൈശാചികവുമാണ്. ഈ വക കോപങ്ങൾ ദൈവമഹത്വത്തിന് പകരം വ്യക്തിനാശത്തിനും, ദൈവകോപത്തിനും കാരണമാകും. കോപം അതിൽ തന്നെ പാപകാരണമല്ല. പക്വതമായ സന്ദർഭത്തിൽ മിതത്വവും നിയന്ത്രണവും പാലിച്ചുകൊണ്ട് കോപിക്കുന്നതാണ് ദൈവപൈതലിന്റെ ലക്ഷണം.

2. നിരപ്പിന്റെ ശുശ്രൂഷ

മനുഷ്യകുലത്തോട് കോപിച്ചിരിക്കുന്ന പിതാവാം ദൈവത്തെ പുത്രൻ തമ്പുരാൻ മനുഷ്യാവതാരം എന്ന നിരപ്പിന്റെ ശുശ്രൂഷയും ക്രൂശിലെ യാഗാർപ്പണമെന്ന നിരപ്പിന്റെ ധൂപം വഴിയായും നിരപ്പിച്ചു. ഈ നിരപ്പിന്റെ ശുശ്രൂഷയാണ് ക്രിസ്തീയമായ രഞ്ജിപ്പിന്റെ അടിസ്ഥാനവും മാതൃകയും. സഹനത്തിന്റെയും ക്ഷമയുടെയും പ്രായോഗികതയാണ് നിരപ്പിന്റെ ശുശ്രൂഷയുടെ ഉള്ളടക്കം. ഒരു വ്യക്തിയുടെ ജീവിതം തന്നെ ഈ നിരപ്പാക്കൽ ശുശ്രൂഷയുടെ തുടർക്കഥകളായി മാറുമ്പോഴാണ് അയാൾ ദൈവപൈതലാകുന്നത്. ഉദാഹരണമായി വി. സ്തേഫാനോസ് ക്രിസ്തുവിന്റെ യഥാർത്ഥ പ്രതിരൂപമായ ദൈവപൈതലായിത്തീർന്നത്, ഘാതകരോട് ഹൃദയംഗമായി ക്ഷമിച്ചുകൊണ്ട്, അവരോട് ഈ പാപം നിർത്തരുതേ എന്ന് പ്രാർത്ഥിച്ചപ്പോഴായിരുന്നു.

3. നിരപ്പും പുതിയ നിയമ നീതി ബോധവും

രമ്യപ്പെടൽ പുതിയ നിയമ നീതി ബോധവുമായി ബന്ധപ്പെട്ടതാണ്. ആക്രമിക്കുന്നവന്റെ പാപം സ്വയം ഏറ്റുവാങ്ങി ശിക്ഷ അനുഭവിക്കുന്നതാണ് നീതി. ഈ നീതി ബോധപൂർവ്വമായുള്ള ഒരു സന്നദ്ധ സമീപനമാകുമ്പോൾ അപരാധിയെ നിരപരാധിയാക്കുവാനും അവന് വേണ്ടി മാപ്പ് ഇരക്കുവാനും അവനെ മാനസാന്തരത്തിലേക്ക് നയിക്കുവാനും കർത്താവിനെപ്പോലെ നമുക്കും കഴിയും. ഒരു ക്രിസ്തീയ പൈതലിന് വിദ്വേഷ കലുഷിതമായ ജീവിത സാഹചര്യത്തിൽപ്പോലും ക്ഷമിച്ച് നിരപ്പാവുകയെന്നത് നിയോഗവും ജീവിതപ്രമാണവുമാണ്. ക്ഷമിക്കുകയെന്നത്, അപരാധിയോടുള്ള ഔദാര്യമെന്നതിനപ്പുറം തന്നോടു തന്നെ അനുവർത്തിക്കേണ്ട കടമയായി മാറുമ്പോഴാണ് നിരപ്പിനും ആത്മ സൗഖ്യത്തിനുമുള്ള ദൈവീക പദ്ധതിയാവുന്നത്. ആരാധനയ്ക്കും ബലിയർപ്പണത്തിനും മുമ്പ് അപരന് നിന്നോട് ശണ്ഠ ഉണ്ട് എന്നു ബോധ്യപ്പെട്ടാൽ ആദ്യമെ അനുരഞ്ജനം കൈവരുത്തണം എന്നുള്ള കർത്തൃകല്പനയുടെ പ്രായോഗിക ആവിഷ്ക്കാരമാണ്. വി. കുർബാനയിൽ, ശുശ്രൂഷയുടെ ആദ്യഭാഗത്തുതന്നെ സ്നേഹചുംബനം (ക്യ്യസൂരി) നൽകി നിരപ്പ് പ്രാപിക്കുന്നത്.

## C. പ്രായോഗിക ചിന്തകൾ

1. വിശുദ്ധന്മാർ തങ്ങളോടു കോപിക്കയും തങ്ങളെത്തന്നെ ശിക്ഷിക്കുന്നവരുമായിരുന്നു. നിസ്സാരകാര്യങ്ങൾക്കായും മറ്റുള്ളവരോട് കോപിക്കുകയും ശിക്ഷിക്കുവാൻ വ്യഗ്രത കൂട്ടുകയും ചെയ്യുന്ന ഞാൻ, എന്നിലുള്ള തിന്മകളെ തിരുത്തുവാൻ എന്നോട് കോപിക്കാറുണ്ടോ? ശാന്തമായി ചിന്തിക്കുക.

2. മറ്റുള്ളവരോട് എന്തിനായി ഞാൻ കോപിക്കുന്നുവോ, ആ സാഹചര്യങ്ങളും തിന്മകളും എന്നിൽ തന്നെയില്ലേ എന്ന് കണ്ടെത്തുകയും, അങ്ങനെയെങ്കിൽ കർത്താവ് എന്നോട് എത്രമാത്രം കോപിക്കും എന്ന് പ്രായോഗികമായി ചിന്തിക്കുകയും ചെയ്യുമ്പോൾ ക്ഷിപ്രകോപവും മുൻകോപവും ഒക്കെ നിയന്ത്രിക്കുവാൻ സാധിക്കും.

3. എന്നിലുള്ള കോപം ദൈവമഹത്വത്തിനും മറ്റുള്ളവരുടെ ഗുണീകരണത്തിനുമോ? അതോ, അപരന്റെ ദുഃഖത്തിനും നാശത്തിനുമോ? കോപത്തിന് അടിമയോ ഉടമയോ? പരിഹസിച്ച് ശിക്ഷിച്ച് ക്രൂശിലേറ്റിയവരോടുപോലും ലേശം കോപിക്കാതെ മൗനിയായിരുന്നു അവർക്ക് വേണ്ടി പിതാവിനോട് പ്രാർത്ഥിച്ച മശിഹാതമ്പുരാനെ അല്പമെങ്കിലും മാതൃക ആക്കുവാൻ ഞാൻ ശ്രമിക്കാറുണ്ടോ? ശാന്തമായി ചിന്തിച്ച് ധ്യാനിക്കുക.

4. കുടുംബ സമൂഹജീവിത മേഖലകളിൽ മറ്റുള്ളവരുമായി അകലം കുറയ്ക്കുന്ന ജീവിത ശൈലി എനിക്ക് പിൻതുടരുവാൻ സാധിക്കുന്നുവോ? അകലം കൂട്ടുന്ന പ്രതിഭാസം ഇന്ന് എല്ലാ തലങ്ങളിലും വർദ്ധമാനമാകുകയാണ്. ഫലമോ ആകുലതയും മാനസിക സംഘർഷവും അരക്ഷിതത്വവും സമൂഹത്തിലും കുടുംബത്തിലും വർദ്ധിക്കുന്നു. മറ്റുള്ളവർക്കായി യോജിക്കാൻ കഴിയുന്ന മേഖലകളിൽ ഒന്നിക്കാൻ നമുക്കും ശ്രമിക്കാം.



ഉപകാരസ്മരണ



എം. എ. ഫിലിപ്പ്, മറ്റത്ത്,
കോഴഞ്ചേരി

# എം. ഒ. സി. പബ്ലിക്കേഷൻസ് ദേവലോകം, കോട്ടയം – 38

**മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസിന്റെ പ്രത്യേക സ്റ്റാൾ ഓർത്തഡോക്സ് സെമിനാരി ബുക്ക്സ്റ്റാളിനോടനുബന്ധിച്ച് നവം. 1, 2 തീയതികളിൽ പരുമലയിൽ ഉണ്ടായിരിക്കും.**

## സഭാ പ്രസിദ്ധീകരണങ്ങൾ– * വാങ്ങുക * വായിക്കുക * പ്രചരിപ്പിക്കുക

| | | |
|---|---|---|
| 1. | അഞ്ചാം മാർത്തോമ്മായുടെ പീഡനങ്ങൾ | 5.00 |
| 2. | ഓർത്തഡോക്സ് പഠനങ്ങൾ | 15.00 |
| 3. | മുറിമറ്റത്തിൽ ബാവാ (മലങ്കരയിലെ ഒന്നാം കാതോലിക്ക) | 12.00 |
| 4. | തച്ചിൽ മാത്തൂതരകന്റെ തങ്കക്കൊമ്പൻ | 5.00 |
| 5. | വലിയ മാർ ദിവന്നാസ്യോസും തരണനല്ലൂർ നമ്പൂതിരിപ്പാടും | 5.00 |
| 6. | * മാമോദീസാ രജിസ്റ്റർ | |
| 7. | മാത്യൂസ് മാർ അത്താനാസിയോസ് | 20.00 |
| 8. | മലങ്കരസഭ ഒരു പഠനം | 30.00 |
| 9. | മലങ്കര നസ്രാണികൾ (വോള്യം - 2) | 35.00 |
| 10. | മലങ്കര നസ്രാണികളുടെ ജാത്യോൽകൃഷ്ടവും രാജ്യസേവാ നിരതയും | 25.00 |
| 11. | കന്തീലാശുശ്രൂഷാ ക്രമം | 15.00 |
| 12 | " ഗീതങ്ങൾ | 5.00 |
| 13. | പഞ്ചകല്യാണി | 20.00 |
| 14. | സുറിയാനി കുർബ്ബാന ക്രമം | 15.00 |
| 15. | സുറിയാനി സംഗീതം | 20.00 |
| 16. | Christ The Universal Saviour | 20.00 |
| 17. | Truth Triumphs | 20.00 |
| 18. | Supreme Court Judjement 1995 | 50.00 |
| 19. | * പട്ടംകൊട ശുശ്രൂഷാക്രമം (ഗീതങ്ങൾ മാത്രം) | |
| 20. | ശ്ഹീമനമസ്ക്കാരം സുറിയാനി | 80.00 |
| 21. | വി. പൗലോസിന്റെ പ്രാർത്ഥനകൾ | 30.00 |
| 22 | ദൈവത്തെ അറിയുക | 25.00 |
| 23. | ബാർ എബ്രായുടെ നർമ്മോക്തികൾ | 30.00 |
| 24. | ആത്മഹത്യ ചെയ്തവർക്കുള്ള ശവസംസ്ക്കാര ശുശ്രൂഷാക്രമം | 5.00 |
| 25. | എക്കാറ (സുറിയാനി) | 60.00 |
| 26. | ഉച്ചനമസ്ക്കാരം | 18.00 |
| 27. | യേറുശലേം യാത്ര | 40.00 |
| 28. | പ്രുമിയോൻ (കൂദോശ് ഈത്തോ ഞായർ മുതൽ ആനീദേ ഞായർ വരെ) | 60.00 |
| 29. | * പ്രുമിയോൻ (ഉയർപ്പു ഞായർ മുതൽ കൂദോശ് ഈത്തോ ഞായർ വരെ) | 60.00 |
| 30 | പ്രുമിയോൻ (മൂന്ന് നോമ്പ്, വലിയ നോമ്പ്) | 50.00 |
| 31. | പ്രുമിയോൻ (കഷ്ടാനുഭവ ആഴ്ച) | 70.00 |
| 32. | വി. കുർബ്ബാനയുടെ പ്രുമിയോൻ | 50.00 |
| 33. | ഹൂദായ കാനോൻ | 40.00 |
| 34. | മലങ്കര സഭാ ഡയറക്ടറി | 40.00 |
| 35. | കുമ്പസാര സഹായി | 5.00 |
| 36. | * തിരുവചന ദീപ്തി | |
| 37. | തിരുവചന തീർത്ഥം | 60.00 |
| 38. | 101 സാന്ത്വന ചിന്തകൾ | 75.00 |
| 39. | Common Prayer | 10.00 |
| 40. | കുർബ്ബാന ക്രമം (ഇംഗ്ലീഷ്) | 20.00 |
| 41. | വി. വേദവായനക്കുറിപ്പ് | 16.00 |
| 42. | നിത്യ പ്രാർത്ഥന ക്രമം | 10.00 |
| 43. | ഓർത്തഡോക്സ് സഭയുടെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും | 16.00 |
| 44. | കൂദാശക്രമങ്ങളും ആനീദായും (ഗീതങ്ങൾ മാത്രം) | 18.00 |
| 45. | ശ്ഹീമനമസ്ക്കാരം (മലയാളം പദ്യം) | 40.00 |
| 46. | * ഇടവക രജിസ്റ്റർ | |
| 47. | * വിവാഹ രജിസ്റ്റർ | |
| 48. | സുറിയാനി ഭാഷാ പ്രവേശിക | 40.00 |
| 49. | പാമ്പാക്കുട നമസ്ക്കാരക്രമം (ഡീലക്സ്) | 75.00 |
| 50. | കുർബ്ബാന ക്രമം (ഡീലക്സ്) | 75.00 |
| 51. | കുടുംബവേദി | 40.00 |
| 52 | പ. പരുമേനിതിരുമേനി മലയാള സാഹിത്യത്തിൽ | 45.00 |
| 53. | പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ | 75.00 |
| 54. | വിശുദ്ധ നാട്ടിൽ | 50.00 |
| 55. | * ശുശ്രൂഷാ സംവിധാന സഹായി | |
| 56. | കാതോലിക്കേറ്റ് പതാക (വലുത്) | 250.00 |
| 57. | (ഇടത്തരം) | 40.00 |
| 58. | (ചെറുത്) | 20.00 |
| 59. | (കാർ ഫ്ളാഗ്) | 8.00 |
| 60. | വിവാഹ കൂദാശ (ഗീതങ്ങൾ മാത്രം) | 2.00 |
| 61. | കഷ്ടാനുഭവാഴ്ച നമസ്ക്കാരക്രമം (ഗദ്യം) | 40.00 |
| 62 | വൈദികരുടെ ശവസംസ്ക്കാര ശുശ്രൂഷാക്രമം | 60.00 |
| 63. | ആണ്ടു തക്സാ | 120.00 |
| 64. | നോമ്പിലെ കുടുംബാരാധനക്രമം (മൂന്നുനോമ്പ്, വലിയനോമ്പ്) | 13.00 |
| 65. | അന്നാമ്മയും പാസ്റ്ററും | 35.00 |
| 66. | കുർബ്ബാനക്രമം (ഓർഡിനറി) പ്രത്യേക പാട്ടുകൾ ചേർത്തത് | 50.00 |
| 67. | കുർബ്ബാനക്രമം (പോക്കറ്റ് സൈസ്) | 10.00 |
| 68. | ദുഃഖവെള്ളിയാഴ്ച നമസ്ക്കാരക്രമം (ഗീതങ്ങൾ മാത്രം) | 8.00 |
| 69. | സന്ദർഭോചിത പ്രാർത്ഥനകൾ | 15.00 |
| 70. | മൂന്നുനോമ്പ് വലിയനോമ്പ് നമസ്ക്കാര ക്രമം (ഗദ്യം) | 30.00 |
| 71. | കഷ്ടാനുഭവാഴ്ച നമസ്ക്കാരക്രമം | 50.00 |
| 72. | ശവസംസ്ക്കാര ശുശ്രൂഷാ ക്രമം | 40.00 |
| 73. | പ. ദൈവമാതാവിന്റെ പെരുന്നാൾ പെങ്കീസാ നമസ്ക്കാരക്രമം | 10.00 |
| 74. | പെരുന്നാൾ ശുശ്രൂഷാക്രമം (ഗീതങ്ങൾ മാത്രം) | 18.00 |
| 75. | പാമ്പാക്കുട നമസ്ക്കാരം | 60.00 |
| 76. | കൂദാശാക്രമങ്ങൾ | 50.00 |
| 77. | ഹാശാ ദുഃഖവെള്ളി നമസ്ക്കാരക്രമം | 12.00 |
| 78. | വി. കുർബ്ബാന തക്സാ | 150.00 |
| 79. | കുടുംബാരാധന ക്രമം | 8.00 |
| 80. | നോമ്പിലെ നമസ്ക്കാരക്രമം (മൂന്നു നോമ്പ്, വലിയ നോമ്പ്) | 35.00 |
| 81. | പ. പരുമല മാർ ഗ്രിഗോറിയോസ് പെരുന്നാൾ പെങ്കീസാ നമസ്ക്കാരം | 15.00 |
| 82 | Famil Treasure (Gift Packet) | 225.00 |
| 83. | നിരണം ഗ്രന്ഥവരി | 110.00 |
| 84. | വി. ഐറേനിയോസ് | 40.00 |
| 85. | ദയറാക്കാരുടെ ശവസംസ്ക്കാരം | 30.00 |
| 86. | സഭാപിതാക്കന്മാരും ഡോ. ചന്ദനപ്പള്ളിയും | 95.00 |
| 87. | മരണവും അനന്തരജീവിതവും | 85.00 |
| 88. | Make marriage a Bliss | 40.00 |
| 89. | അപ്പോസ്തോലിക പിതാക്കന്മാർ | 45.00 |
| 90. | വിശുദ്ധനായ ജോൺ ക്രിസോസ്റ്റം | 35.00 |
| 91. | സെരൂഗിലെ മാർ യാക്കോബ് | 50.00 |
| 92 | ശവസംസ്ക്കാര രജിസ്റ്റർ | 250.00 |
| 93. | മർത്തശ്മൂനിയമ്മയുടെ പെങ്കീസാ നമസ്ക്കാരം | 30.00 |
| 94. | കാനോനാ നമസ്ക്കാരം | 100.00 |
| 95. | സഭാ പിതാക്കന്മാരും സാഹിത്യവും | 45.00 |
| 96. | പ്രത്യാശയോടെ ഒരുമിക്കാൻ | 80.00 |
| 97. | ഊർശ്ലേം യാത്രാ വിവരണം | 70.00 |
| 98. | വി. കുർബ്ബാന തക്സാ (സുറിയാനിയും മലയാളവും ചേർന്നത്) | 200.00 |
| 99. | എവൻഗേല്യോൻ | 300.00 |
| 100. | കൃപയുടെ നീർച്ചാലുകൾ | 35.00 |
| 101. | രക്ഷാസരണികൾ | 70.00 |
| 102. | വി. കുർബാനയുടെ ഹൂത്തോമ്മോ | 50.00 |

NB:- * ഇട്ടിട്ടുള്ള പുസ്തകങ്ങൾ ഇപ്പോൾ പ്രിന്റിംഗിലിരിക്കുന്നവയാണ്.






**കലാമേള:-** ഹയർസെക്കന്ററി/കോളേജ് കുട്ടികൾക്കായുള്ള കലാമേള 2006 ഒക്ടോബർ 24-ാം തീയതി ചൊവ്വാഴ്ച രാവിലെ 10 മണി മുതൽ കോട്ടയം മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ നടക്കും. കേന്ദ്രത്തിൽ രജിസ്റ്റർ ചെയ്തിട്ടുള്ള യൂണിറ്റുകൾക്കു മാത്രമേ കലാമേളയിൽ സംബന്ധിക്കുവാൻ അർഹതയുള്ളു.

**എം.ജി.ഒ.സി.എസ്.എം. വാരാഘോഷം:-** ഒക്ടോബർ 26 മുതൽ നവംബർ 2 വരെയുള്ള ഒരാഴ്ച എം.ജി.ഒ.സി.എസ്.എം. വാരമായി ആചരിക്കും. ഉദ്ഘാടനം ഒക്ടോബർ 26-ാം തീയതി കോട്ടയം മാർ തെയോഫിലോസ് സ്റ്റഡിസെന്ററിൽ നടക്കും. വാരാഘോഷത്തിന്റെ ഭാഗമായി ഭദ്രാസന-ഡിസ്ട്രിക്ട്-യൂണിറ്റ് തലങ്ങളിൽ സ്റ്റഡി ക്ലാസുകൾ, സെമിനാറുകൾ, ഏകദിന സമ്മേളനങ്ങൾ, മദ്യത്തിനും മയക്കുമരുന്നിനും പാൻമസാലക്കുമെതിരെയുള്ള ബോധവൽക്കരണ പരിപാടികൾ തുടങ്ങിയവ ക്രമീകരിച്ച് നടത്തുവാൻ ശ്രദ്ധിക്കണം.

**പരുമല സമ്മേളനം:-** നവംബർ 2-ാം തീയതി പരുമലപ്പെരുന്നാളിനോടനുബന്ധിച്ചുള്ള എം.ജി.ഒ.സി.എസ്.എം. സമ്മേളനത്തിൽ റാങ്കു ജേതാക്കളെ അനുമോദിക്കുന്നു. പ. ബാവാതിരുമേനിയുടെ അദ്ധ്യക്ഷത വഹിക്കുന്ന യോഗത്തിൽ തദവസരത്തിൽ നിയമസഭാ ഡപ്യൂട്ടി സ്പീക്കർ ശ്രീ. ജോസ് ബേബി മുഖ്യാതിഥി ആയിരിക്കും. കഴിഞ്ഞ ഫൈനൽ പരീക്ഷകളിൽ യൂണിവേഴ്സിറ്റി തലത്തിൽ റാങ്കു ലഭിച്ചവർ സർട്ടിഫിക്കറ്റ് കോപ്പി, പത്രവാർത്തയുടെ കട്ടിംഗ്, ഇടവക വികാരി/യൂണിറ്റ് പ്രസിഡന്റ് ഇവരുടെ കത്ത് ഇവ സഹിതം ജന. സെക്രട്ടറി, എം.ജി.ഒ.സി.എസ്.എം സ്റ്റുഡന്റ്സ് സെന്റർ, സി.എം.എസ്. കോളജ് ജംഗ്ഷൻ, കോട്ടയം എന്ന വിലാസത്തിൽ അറിയിക്കുവാൻ താത്പര്യപ്പെടുന്നു.

**വാർഷിക കോൺഫറൻസ്:-** ഈ വർഷത്തെ വാർഷിക കോൺഫറൻസ് ഡിസംബർ 26 മുതൽ 30 വരെ തീയതികളിൽ മുളന്തുരുത്തി, തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിൽ നടക്കും. പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ ഡിസംബർ 10-നു മുമ്പായി നൂറു രൂപാ രജിസ്ട്രേഷൻ ഫീസ് സഹിതം കേന്ദ്ര ഓഫീസിൽ പേർ രജിസ്റ്റർ ചെയ്യണം. ❖

# എം.ഒ.സി. ബുക്ക്ഷോപ്പ് പരുമലയിൽ

മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ് എന്ന പേരിൽ പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയുടെ താല്പര്യപ്രകാരവും, ബഹു. റ്റി. ജി. സക്കറിയാ അച്ചന്റെ ഉത്സാഹഫലമായും രൂപം കൊണ്ടതാണ് മലങ്കരസഭയുടെ ഈ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗം. കുർബ്ബാനക്രമം, നമസ്ക്കാരക്രമം തുടങ്ങിയ ആരാധനാ പുസ്തകങ്ങൾ മാത്രമായിരുന്നു ആദ്യകാലത്തെ പ്രസിദ്ധീകരണങ്ങൾ. എല്ലാ വകുപ്പിൽപ്പെടുന്ന ആരാധനാക്രമങ്ങളും ഇന്ന് ഇവിടെ നിന്ന് പ്രസിദ്ധീകരിക്കുന്നു. മാത്രമല്ല, വിശ്വാസസംബന്ധമായും, ചരിത്രപരമായും, സഭാമക്കളുടെ ആദ്ധ്യാത്മിക ജീവിതത്തെ പരിപുഷ്ടിപ്പെടുത്തുവാൻ പര്യാപ്തമായ എല്ലാ തരത്തിലുള്ള കൃതികളും ഇന്ന് പ്രസിദ്ധീകരണ പട്ടികയിൽപ്പെടുന്നു. അഭിമാനാർഹമായ വളർച്ച എം.ഒ.സി. കൈവരിച്ചിട്ടുണ്ട്. സ്വന്തമായ ഒരു ബുക്കുഡിപ്പോയും സെയിൽസ് വിഭാഗവും, കോട്ടയം പട്ടണത്തിന്റെ ഹൃദയഭാഗത്ത് (ബസേലിയോസ് കോളേജിനു സമീപം) സാധ്യമാകത്തക്കവിധം ഒരു മന്ദിരം പണിതുകൊണ്ടിരിക്കുന്നു. ഇപ്പോൾ പുസ്തകങ്ങൾ വാങ്ങുവാൻ ദേവലോകത്തെ ഡിപ്പോയിൽ എത്തിയേമതിയാവൂ. ഒരു വർഷത്തിനകം ഈ അസൗകര്യം പരിഹരിക്കാനാവുമെന്ന് പ്രതീക്ഷിക്കുന്നു.

പ. ബാവാതിരുമേനി രക്ഷാധികാരിയും, എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നോമിനേറ്റു ചെയ്തിട്ടുള്ള ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റുമായി, വൈദികരും, അവൈദികരുമായി ഈ രംഗത്ത് കഴിവുറ്റ ഒരു കമ്മറ്റിയാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. കൃത്യമായി കണക്കുകൾ പരിശോധിക്കുന്നതിനും, പ്രവർത്തനങ്ങൾ വിലയിരുത്തുന്നതിനുമായി ഈ കമ്മറ്റി ക്രമമായി കൂടുന്നുമുണ്ട്.

ഇപ്പോൾ മലയാളം, ഇംഗ്ലീഷ്, സുറിയാനി എന്നീ ഭാഷകളിലുള്ള കൃതികൾ പ്രസിദ്ധീകരിക്കുന്നു. ഇനിയും വളരെയേറെ വളർച്ച പ്രാപിക്കാനുണ്ട് എന്നു പ്രവർത്തകർക്കറിയാം. എങ്കിലും, കഴിഞ്ഞ ഒരു ദശകത്തിലെ വളർച്ച അഭിമാനാർഹം തന്നെ. പുസ്തകങ്ങൾ മാത്രമല്ല, ആനുകാലികങ്ങളായ കാസറ്റുകളും, സി.ഡി.കളും നിർമ്മിക്കാൻ കഴിയണം. സഭയുടെ ആരാധന, വിശ്വാസം, ചരിത്രം, ആത്മീയത, സാമൂഹ്യജീവിതം, കുടുംബം, സമകാലീന പ്രശ്നങ്ങൾ എന്നിവയെക്കുറിച്ചെല്ലാം പ്രതിപാദിക്കുന്ന കൃതികൾ ഉണ്ടാകണം. പ്രഗത്ഭരും പണ്ഡിതരുമായ എഴുത്തുകാർ നമുക്കു കുറവല്ല. അവരുടെ കഴിവുകൾ പരമാവധി പ്രയോജനപ്പെടുത്തേണ്ടിയിരിക്കുന്നു. സഭയുടെ അടിസ്ഥാന വിശ്വാസ സംബന്ധമായ ചെറു പുസ്തകങ്ങൾ (Trcts) സൗജന്യമായി എം.ഒ.സി. വഴി പ്രസിദ്ധീകരിച്ച് നൽകുന്നുണ്ട്.

നമ്മുടെ സഭയിലെ ഏറ്റവും വലിയ തീർത്ഥാടന കേന്ദ്രമായ പരുമലയിൽ ലോകത്തിന്റെ നാനാ ഭാഗത്തുനിന്നുമുള്ള ഓർത്തഡോക്സ് സഭാമക്കൾ പരിശുദ്ധന്റെ കബറിടം സന്ദർശിക്കുവാൻ വരുമ്പോൾ പരുമലയിലുള്ള വിവിധ ബുക്കുഡിപ്പോകളിൽ നിന്നാണ് പുസ്തകങ്ങൾ വാങ്ങുന്നത്. സഭയുടെ ഔദ്യോഗിക സെയിൽസ് വിഭാഗവും അവിടെ സ്ഥിരമായി വേണമെന്നുള്ള മുറവിളി തുടങ്ങിയിട്ട് വർഷങ്ങൾ ഏറെയായി. ഇപ്പോൾ പ. ബാവാതിരുമേനി അവിടെ ഒരു മുറി ബുക്കു ഡിപ്പോയ്ക്കായി അനുവദിച്ചുതന്നിട്ടുണ്ട്. പരുമല സെമിനാരിയുടെ ആലോചന സമിതിയും അതിൽ സമ്മതിച്ചു സഹകരിക്കുന്നു എന്നുള്ളത് സന്തോഷകരമായ കാര്യം തന്നെ. 2006-ലെ പരുമലപ്പെരുന്നാളിനു മുമ്പായി ബുക്കു ഡിപ്പോ ആരംഭിക്കാമെന്ന് പ്രവർത്തകർ പ്രതീക്ഷിക്കുന്നു. എം.ഒ.സി.യുടേതായി ഏതാണ്ട് നൂറിൽ പരം കൃതികൾ ഇപ്പോൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. അവയെല്ലാം തന്നെ പുതിയ ബുക്കുഡിപ്പോയിൽ ലഭ്യമാകുന്നതാണ്. എം.ഒ.സി. ഡിപ്പോയിൽ നിന്നു വാങ്ങുന്ന പുസ്തകങ്ങൾക്ക് 10% ഡിസ്ക്കൗണ്ട് നൽകുന്നതാണ്. സഭാ മക്കൾ ഈ പുതിയ സൗകര്യം പ്രയോജനപ്പെടുത്തുമെന്നു പ്രതീക്ഷിക്കുന്നു.

**ഫാ. കെ. എം. സക്കറിയ, സെക്രട്ടറി, എം.ഒ.സി. പബ്ലിക്കേഷൻ, ദേവലോകം, കോട്ടയം-38**

# ഇടവക രൂപീകരിച്ചു

## മദ്രാസ് ഭദ്രാസനത്തിലെ 58-ാമത് ഇടവക




**ചെന്നൈ:-** മദ്രാസ് ബ്രോഡ്‌വേ സെ. തോമസ് കത്തീഡ്രലിന്റെ കീഴിലുള്ള കോയമ്പേട് സെ. പീറ്റേഴ്സ് & സെ. പോൾസ് ചാപ്പൽ ഭദ്രാസന മെത്രാപ്പോലീത്താ, അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമനസ്സു കൊണ്ട് 79/2006-ാം നമ്പർ കല്പന പ്രകാരം 2006 സെ. 3-ാം തീയതി സ്വതന്ത്ര ഇടവകയായി പ്രഖ്യാപിച്ചു. അണ്ണാ നഗർ, അമിച്ചിക്കര, ചൂളൈമേട്, അശോക്നഗർ, അര്യമ്പാക്കം, അയനാവരം, വില്ലിവാക്കം തുടങ്ങിയ പ്രദേശങ്ങളിലെ ഇടവകാംഗങ്ങളുടെ ആത്മീയ പുരോഗതിയെ ഉദ്ദേശിച്ച് കത്തീഡ്രൽ പൊതുയോഗ തീരുമാനമനുസരിച്ചാണ് പുതിയ ഇടവക രൂപീകരിച്ചത്.

കത്തീഡ്രൽ അസി. വികാരി റവ. ഫാ. ജിജി മാത്യു (വാകത്താനം)വിനെ പുതിയ ഇടവകയുടെ വികാരിയായി അഭി. തിരുമേനി നിയമിച്ചു. ഭരണഘടന പ്രകാരം പൊതുയോഗം കൂടി ഭരണ സമതിയെ തെരഞ്ഞെടുക്കുന്നതുവരെ താഴെപ്പറയുന്ന താല്ക്കാലിക ഭരണ സമിതിയെ മെത്രാപ്പോലീത്താ ചുമതലപ്പെടുത്തി, ട്രസ്റ്റി-ഡി. മാത്യു, സെക്രട്ടറി-മോഹൻ പുന്നൻ, കമ്മറ്റിയംഗങ്ങൾ-കെ.ജെ. തോമസ്, തോമസ് മാത്യു, ജോയി തോമസ്, പി. ഡി. കോശി, ക്യാപ്റ്റൻ ജേക്കബ് എം. അലക്സാണ്ടർ, പി. തോമസ് മാത്യു, വി. ജി. കുറിയാക്കോസ്, സജി വർഗീസ്, എൻ. ജോർജ് തോമസ്സ്.

ഓർത്തഡോക്സ് സഭയുടെ ഭദ്രാസന നഗരത്തിലെ പത്താമത്തെ ഇടവകയായി കോയമ്പേട് സെ. പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് ചർച്ചിനെ പ്രഖ്യാപിച്ചുകൊണ്ട് മദ്രാസ് ഭദ്രാസനാധിപൻ അഭി. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ കല്പന പുറപ്പെടുവിച്ചു.

# സ്നേഹസന്ദേശം ഉത്തരേന്ത്യയിൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ സഞ്ചാര സുവിശേഷ വിഭാഗമായ 'സ്നേഹസന്ദേശം' 2006 ഒക്ടോ. 16 മുതൽ ഡൽഹി ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ ശുശ്രൂഷകൾ നടത്തുന്നു. ഫോൺ: 0479-2302473, 9447564824

# കാടിന്റെ മക്കൾക്ക് കാരുണ്യഹസ്തം

വനത്തിനുള്ളിൽ ഒറ്റപ്പെട്ട് കഴിയുന്ന ആദിവാസി കുടുംബങ്ങൾക്ക് സഹായവുമായി ഓർത്തഡോക്സ് സഭാ മക്കൾ.

മുഴിയാർ സായിപ്പിൻകുഴി നാൽപ്പതേക്കർ കോളനികളിൽ താമസിക്കുന്ന ഇരുപത്തിയഞ്ച് കുടുംബങ്ങൾക്ക് നിലയ്ക്കൽ ഡിസ്ട്രിക്ട് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ അരിയും ഭക്ഷ്യസാധനങ്ങളും വിതരണം ചെയ്തു.

## പാരീഷ് മിഷൻ 2006

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ആഭിമുഖ്യത്തിൽ ക്രിസ്തുമസ് അവധിക്കാലത്ത് (ഡിസംബർ 25-ന് ശേഷം) പാരിഷ് മിഷൻ നടത്തപ്പെടുന്നു. താല്പര്യമുള്ള ഇടവകകൾ **സെക്രട്ടറി, പാരിഷ് മിഷൻ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, ചുങ്കം, കോട്ടയം** എന്ന വിലാസത്തിൽ നവംബർ 31-ന് മുമ്പായി ബന്ധപ്പെടുക.

# തെരഞ്ഞെടുത്തു



ഫാ. ഗീവർഗീസ് പൊന്നാലയെ മലബാർ ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുത്തു. ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ മലപ്പുറം ജില്ലാ പ്രസിഡന്റ്, ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയംഗം, എടക്കര സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരി. എന്നീ നിലകളിൽ പ്രവർത്തിച്ചു വരുന്നു.



പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റി ഫുൾബ്രൈറ്റ് അലംനായുടെ ഏഷ്യാ റീജിയൻ കോ-ഓർഡിനേറ്ററായി ഡോ. അലക്സാണ്ടർ കാരയ്ക്കലിനെ തെരഞ്ഞെടുത്തു.

അമേരിക്കൻ പ്രസിഡൻസിയെക്കുറിച്ചും പ്രസിഡന്റ് തെരഞ്ഞെടുപ്പിനെക്കുറിച്ചും പ്രിൻസ്റ്റണിൽ ഗവേഷണ പഠനം നടത്തിയ ഡോ. കാരയ്ക്കൽ 1993 ഏപ്രിലിൽ ലോസ് ഏഞ്ചൽസിൽ അമേരിക്കൻ ഹിസ്റ്റോറിക്കൽ അസോസിയേഷൻ സമ്മേളനത്തിൽ വച്ച് പ്രസിഡണ്ട് ബിൽ ക്ലിന്റണിൽ നിന്നും തന്റെ ഗവേഷണ പഠനത്തിന് അവാർഡ് കരസ്ഥമാക്കി.





## റാങ്ക് ജേതാക്കൾക്ക് അനുമോദനം

10-ാം ക്ലാസ്സ് മുതൽ സർവ്വകലാശാലാതലം വരെയുള്ള പൊതു പരീക്ഷകളിൽ 2006 അദ്ധ്യയന വർഷത്തിൽ റാങ്കുകൾ നേടിയ ഓർത്തഡോക്സ് സഭയിലെ വിദ്യാർത്ഥികളെ സഭാതലത്തിൽ അനുമോദിക്കുന്നതിന് മെറിറ്റ് ഈവനിംഗ് നടത്തുന്നു.

എസ്.എസ്.എൽ.സിയ്ക്ക് എല്ലാ വിഷയങ്ങൾക്കും A+ ഗ്രേഡും മറ്റു പരീക്ഷകൾക്ക് മൂന്നാം റാങ്കുവരെയും പരിഗണിക്കും. വികാരിയുടെ സാക്ഷ്യപത്രം, സർട്ടിഫിക്കറ്റിന്റെ കോപ്പികൾ ഇവ സഹിതം ഡോ. അലക്സാണ്ടർ കാരയ്ക്കൽ, സഭാ സെക്രട്ടറി, കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം, കോട്ടയം-38 എന്ന വിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്. 2006 ഒക്ടോബർ 31-ാം തീയതി വരെ ഓഫീസിൽ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതാണ്.



## നിയമിതനായി

കൊട്ടാരക്കര സെന്റ് ഗ്രിഗോറിയോസ് കോളജ് പ്രിൻസിപ്പലായി ഡോ. കെ. സി. രാജു ചുമതലയേറ്റു.

കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ഇടവകാംഗവമാണ്.

## ദുർബ്ബലരെ സംരക്ഷിക്കുക : പ. ബാവാ

സേവനസന്നദ്ധമായ സമൂഹം കാലഘട്ടത്തിന് അനിവാര്യമാണെന്നും ആതുരസേവനം ക്രൈസ്തവ ദൗത്യമാണെന്നും പ. ബസേലിയോസ മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ പറഞ്ഞു.

പരുമല സെമിനാരിയിൽ നടന്ന സ്ലീബാദാസാ സമൂഹം വാർഷിക സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. ദുർബല വിഭാഗങ്ങളുടെ സംരക്ഷണം ഉറപ്പാക്കണമെന്നും പരിശുദ്ധ ബാവാ പറഞ്ഞു.

ഡോ. മാത്യൂസ് മാർ സേവേറിയോസ് അദ്ധ്യക്ഷത വഹിച്ചു. ഹൈക്കോടതി ജഡ്ജി ജസ്റ്റിസ് ബഞ്ചമിൻ കോശി മുഖ്യ പ്രഭാഷണം നടത്തി. സ്ലീബാ ദാസ സമൂഹം സ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അനുസ്മരണവും ഇതോടനുബന്ധിച്ച് നടത്തുകയുണ്ടായി.

## അവാർഡ് ലഭിച്ചു



**കുന്നംകുളം:-** ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി സെ. ജോൺസ് ഹയർസെക്കണ്ടറി സ്ക്കൂളിന്റെ പ്രിൻസിപ്പളുമായ ഫാ. മത്തായി ഒ.ഐ.സിക്ക് തൃശൂർ ജില്ല പി.റ്റി.എ. ഫോറം നൽകുന്ന മാതൃകാ പ്രിൻസിപ്പലിനുള്ള അവാർഡ് ലഭിച്ചു. എല്ലാ വർഷവും എസ്.എസ്.എൽ.സിക്ക് 100% വിജയം കൈവരിക്കുന്ന ഈ സ്ക്കൂളിൽ 2003-ൽ 1-ാം റാങ്കും ലഭിക്കുകയുണ്ടായി.

## വാർഷിക ക്യാമ്പുകൾ

**ബാല സമാജം: –** ഓർത്തഡോക്സ് ക്രൈസ്തവ ബാലസമാജം തുമ്പമൺ ഭദ്രാസന വാർഷിക ക്യാമ്പ് അട്ടച്ചാക്കൽ മാർ പീലക്സീനോസ് യുവജന പ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് അട്ടച്ചാക്കൽ മാർ പീലക്സീനോസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് 2006 സെപ്റ്റംബർ 30, ഒക്ടോബർ 1, 2 (ശനി, ഞായർ, തിങ്കൾ) തീയതികളിൽ നടന്നു. അഭിവന്ദ്യരായ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി, ബഹുമാനപ്പെട്ട വൈദീകർ, ആദ്ധ്യാത്മിക, സാമൂഹ്യസംഘടനാ പ്രവർത്തകർ തുടങ്ങിയവർ ക്യാമ്പിന് നേതൃത്വം നൽകി.

**ബാലികാ സമാജം: –** തുമ്പമൺ ഭദ്രാസന ബാലികാസമാജത്തിന്റെ 2006-ലെ വാർഷിക ക്യാമ്പ് സെപ്റ്റംബർ 30, ഒക്ടോബർ 1, 2 (ശനി, ഞായർ, തിങ്കൾ) തീയതികളിൽ നടന്നു. അഭിവന്ദ്യരായ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി, പൗലോസ് മാർ പക്കോമിയോസ് തിരുമേനി, വന്ദ്യ വൈദികർ, സിസ്റ്റേഴ്സ്, തുടങ്ങിയവർ നേതൃത്വം നല്കി. ശ്രീ. രാജു ഏബ്രഹാം എം.എൽ.എ., സമ്മേളനം ഉദ്ഘാടനം ചെയ്തു.

## മക്കോഡിയമിഷൻ – സ്വയംതൊഴിൽ രംഗത്തേക്ക്

അഭയനികേതൻ:- കൽക്കട്ടാ ഭദ്രാസനത്തിലെ മക്കോഡിയാ മിഷൻ സെന്ററിൽ സമീപ ഗ്രാമവാസികൾക്കും, ആദിവാസികൾക്കും സ്വയം തൊഴിൽ ലഭ്യമാക്കുക എന്ന ലക്ഷ്യവുമായി ചെറുകിട വ്യവസായ യൂണിറ്റ് ആരംഭിച്ചു. ഭദ്രാസന മെത്രാപ്പോലീത്താ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസിന്റെ ആഗ്രഹപ്രകാരം ആരംഭിച്ച യൂണിറ്റിൽ അച്ചാർ നിർമ്മാണവും മെഴുകുതിരി നിർമ്മാണവും പുരോഗമിച്ചു വരുന്നു. ഭോപ്പാൽ കേന്ദ്രമായി പ്രവർത്തിക്കുന്ന സുരഭി നിറ്റിഗ്സിന്റെ സഹായത്തോടാണ് പ്രവർത്തനങ്ങൾ നടക്കുന്നത്. മദ്ധ്യപ്രദേശ് സ്വയം സഹായ ഗ്രൂപ്പിൽ ഉൾപ്പെടുത്തി ഉദ്പാദനവും വിപണനവും നടത്താൻ ഫാ. സാം ഉമ്മൻ പനയ്ക്കാമറ്റത്തിന്റെ നേതൃത്വത്തിൽ പ്രവർത്തനങ്ങൾ നടന്നു വരുന്നു.

## അദ്ധ്യാപക പരിശീലന ക്ലാസ്സ്

തിരുവനന്തപുരം ഭദ്രാസന അദ്ധ്യാപക പരിശീലന ക്ലാസ്സ് ഒക്ടോബർ 1,2 (ഞായർ, തിങ്കൾ) തീയതികളിൽ ചാത്തന്നൂർ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വച്ച് നടത്തി. അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ പരിശീലന ക്ലാസ്സ് ഉദ്ഘാടനം ചെയ്തു. ക്ലാസ്സുകൾക്ക് പ്രൊഫ. ജോൺ മാത്യു കൂടാരത്തിൽ, റവ. ഫാ. സി. വർഗ്ഗീസ്, റവ. ഫാ. ഡോ. ജോൺ പണിക്കർ, ശ്രീ. റ്റി. ജെ. സാബുജി, പ്രൊഫ. ജോളി വർഗ്ഗീസ്, റവ. ഫാ. ജോൺ മാത്യു കരിങ്ങാട്ടിൽ, വെരി. റവ. രാജൻ ജോർജ് കോർ എപ്പിസ്ക്കോപ്പാ തുടങ്ങിയവർ നേതൃത്വം നൽകി.



## ബുദ്ധിമാൻ

ഫാ. തോമസ് പി.






**1-ാം ചരമ വാർഷികം**

**23-10-2006**



**റ്റി. കെ. ഏബ്രഹാം (കുഞ്ഞൂഞ്ഞ്)**

**കൊല്ലക്കുന്നേൽ തടത്തിൽ**

**ആനിക്കാട്-മല്ലപ്പള്ളി**

"പ്രാർത്ഥനയിൽ-മേന്മേൽ-എന്നെയോർപ്പിൻ എന്നെ മറന്നീടാ-നിയാകരുതേ."

**റവ. ഫാ. സ്ലീബാ കെ. ഏബ്രഹാമും മറ്റു കുടുംബാംഗങ്ങളും**



Birthday Wishes to
H.G. DR. STEPHANOS
MAR THEODOSIUS
St. Thomas Mission
St. Thomas College
M.P.C. College of Engineering & Technology
Mar Baselios School
BHILAI
P.O. Box. No. 24, Bhilai, Chattisgarh
Tel: 0788-2285309
E-mail: stthomasashram@sify.com
Website: stmbhilai.org

**THE MALANKARA SABHA,** *Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
CATHOLICATE OFFICE, KOTTAYAM-686 038
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*



PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-